


കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഉള്ളടക്കം

ജൂലൈ 2016







**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗീവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**സർക്കുലേഷൻ മാനേജർ**
റവ. ഫാ. ജോബിൻ കറുകയിൽ
Mob: 8281459112

**കവർ & ലേഔട്ട്**
Fingraph, Trivandrum 5

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4





എഡിറ്റോറിയൽ

# നമ്മെ സനാഥരാക്കിയ കണ്ണുനീർ

മലങ്കര കത്തോലിക്കാ യുവജന പ്രസ്ഥാനത്തിന്റെ സഭാതല സമിതിയുടെ നേതൃത്വത്തിൽ യുവജനങ്ങൾക്കായി ഒരു നേതൃത്വ ശില്പശാല തിരുവനന്തപുരത്ത് പട്ടം കാതോലിക്കേറ്റ് സെന്ററിൽ നടക്കുകയായിരുന്നു. രണ്ടാം ദിവസം വൈകിട്ട് സഭയുടെ തലവനും പിതാവുമായ അഭിവന്ദ്യ കർദ്ദിനാൾ ക്ലീമീസ് ബാവാതിരുമേനിയാണ് അവർക്ക് ക്ലാസ്സെടുത്തത്. മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ ആവിർഭാവം, ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നൽകിയ ത്യാഗോജ്ജ്വലമായ നേതൃത്വം, എല്ലാം വിവരിക്കുമ്പോൾ ബാവാ തിരുമേനിയുടെ സ്വരമിടറി, കണ്ണുകൾ നിറഞ്ഞൊഴുകി. മലങ്കര കത്തോലിക്കാ സഭയുടെ ആരംഭ നാളുകളിൽ സഭാമക്കൾ വിവിധ സ്ഥലങ്ങളിൽ പ്രത്യേകിച്ച് മധ്യതിരുവിതാംകൂറിന്റെ വിവിധ മേഖലകളിൽ അനുഭവിച്ച അവഗണന, ഒറ്റപ്പെടൽ എന്നിവ വിവരിച്ചപ്പോഴായിരുന്നു ഇത്.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി കത്തോലിക്കാസഭയിലെ തന്റെ ശ്ലൈഹികശുശ്രൂഷ ആരംഭിക്കുന്നതിനായി തിരുവനന്തപുരത്തേക്കാണ് വന്നത്. അന്ന് തിരുവനന്തപുരം തെക്കൻ തിരുവിതാംകൂറിലെ അത്ര ശക്തമായ ക്രൈസ്തവ സാന്നിദ്ധ്യം ഇല്ലാത്ത പട്ടണമായിരുന്നു. മലങ്കര കത്തോലിക്കാ സഭയെ സംബന്ധിച്ച് ഈ പട്ടണത്തിലെ ആദ്യ മലങ്കരക്കാരൻ മാർ ഈവാനിയോസ് തിരുമേനിയായിരുന്നു. നീണ്ട ഇരുപത്തിരണ്ട് വർഷക്കാലം തിരുമേനി ഇവിടെ താമസിച്ചാണ് സഭയെ വളർത്തിയത്. ഇപ്പോഴത്തെ സഭാ കേന്ദ്രമായ കാതോലിക്കേറ്റ് സെന്റർ നിൽക്കുന്ന സ്ഥലത്താണ് പിതാവ് താമസിച്ചിരുന്നത്. സെന്ററിന്റെ അങ്കണത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ ഒരു രൂപം സ്ഥാപിച്ചിട്ടുണ്ട്. മാർ ഈവാനിയോസ് പിതാവിന്റെ കാലം മുതൽ ആ രൂപം അവിടെയുണ്ട്. പിൽക്കാലത്ത് സെന്റ് അലോഷ്യസ് മൈനർ സെമിനാരിയും, സെന്റ് മേരീസ് മേജർ സെമിനാരിയും, മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റിയും എല്ലാം അവിടെ പ്രവർത്തിച്ചപ്പോഴും ആ രൂപത്തിനു ഒരു സ്ഥാനചലനവും വന്നിട്ടില്ല. രാത്രിയുടെ യാമങ്ങളിൽ മാർ ഈവാനിയോസ് തിരുമേനി മാതാവിന്റെ മുന്നിൽ ഉച്ചത്തിൽ നിലവിളിച്ച് പ്രാർത്ഥിക്കുന്നത് അനേകർ കണ്ടിട്ടുണ്ട്. പട്ടത്തെ മണ്ണിനെ പരിശുദ്ധമാക്കിയ കണ്ണുനീർ തുള്ളികളാണ് നമ്മെ സനാഥരാക്കിയത്. തന്നിൽ വിശ്വസിച്ചവരെ ഒരിക്കലും അനാഥരായി വിടുകയില്ലായെന്ന നമ്മുടെ കർത്താവിന്റെ വചനത്തിലാണ് മാർ ഈവാനിയോസ് തിരുമേനി വിശ്വസിച്ചത്. 86 വർഷങ്ങൾ നാം പിന്നിടുമ്പോൾ സഭയുടെ മൂന്നാമത്തെയോ നാലാമത്തെയോ തലമുറക്കാരായ നാം ദൈവം കനിഞ്ഞു നൽകിയ സൗഭാഗ്യങ്ങളുടെ നടുവിലാണ് ജീവിക്കുന്നത്.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിന് വീണ്ടും മലങ്കര മക്കൾ ആ പുണ്യ കബറിടത്തിലേക്ക് ഓടി അണയുകയാണ്. പട്ടം, മലങ്കരയുടെ പുണ്യഗേഹമാണ്. 22 വർഷക്കാലം പുണ്യ പിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ പാദസ്പർശത്താൽ, കണ്ണുനീരിനാൽ, പ്രാർത്ഥനയാൽ, നോമ്പാൽ, ഉപവാസത്താൽ പരിശുദ്ധമാക്കപ്പെട്ട ഇടം. ഈ കബറിടം നമ്മെ സനാഥരാക്കുന്നു. സുവിശേഷത്തിന്റെ ചൈതന്യവും ആനന്ദവും അനേകർക്ക് നൽകുവാൻ പാവനമായ ഈ സ്ഥലം പ്രാപ്തരാക്കുന്നു. ഓരോ വർഷവും ഓർമ്മപ്പെരുന്നാൾ നമുക്ക് വിശ്വാസജീവിതത്തിന്റെ, സഭാകൂട്ടായ്മയുടെ, കത്തോലിക്കാ ചൈതന്യത്തിന്റെ ഉൽസവമാണ്. നമ്മുടെ പിതാക്കന്മാരോട് ചേർന്ന്, വൈദികരോടും സന്യസ്തരോടും ചേർന്ന്, നമ്മുടെ കുടുംബങ്ങളോട് ചേർന്ന് സഭയെ കെട്ടിപ്പടുക്കാം. ഓർമ്മപ്പെരുന്നാൾ നമുക്ക് അനുഗ്രഹമാകട്ടെ.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943





# മാർ ഈവാനിയോസ് പരിമളം നാടെങ്ങും വ്യാപരിക്കട്ടെ

നമ്മുടെ പുണ്യപിതാവായ ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അറുപത്തിമൂന്നാം ഓർമ്മപ്പെരുന്നാൾ ജൂലൈ 15 ന് സഭയായി നാം ആഘോഷിക്കുവാനൊരുങ്ങുന്നു. കത്തോലിക്കാ തിരുസഭയിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പരമാദ്ധ്യക്ഷനായി സഭക്ക് മുഴുവൻ പ്രേഷിതചൈതന്യവും വർദ്ധിത ഔത്സുക്യവും നൽകിയ നീണ്ട ഇരുപ്പത്തിരണ്ട് വർഷങ്ങൾ! തിരുവനന്തപുരത്തെ ആസ്ഥാനം കേന്ദ്രമാക്കി പുണ്യപിതാവ് നൽകിയ പ്രേഷിത മുന്നേറ്റവും ചൈതന്യവും തന്റെ കബറിലൂടെ ഇന്നും തുടരുന്നുവെന്നതിൽ നാമേവരും അത്യധികം ആഹ്ലാദിക്കുന്നു; ദൈവത്തെ സ്തുതിക്കുന്നു. തിരുവനന്തപുരത്ത് നമ്മുടെ സഭാകേന്ദ്രത്തോടും ആസ്ഥാന ദൈവാലയത്തോടും ചേർന്ന് സ്ഥിതി ചെയ്യുന്ന പുണ്യപിതാവിന്റെ കബറിടം മലങ്കരയുടെ പുണ്യഗേഹമാണ്. ഈ പുണ്യസങ്കേതത്തിൽ നിന്നും വ്യാപരിക്കുന്ന വിശുദ്ധിയുടെ പരിമളം സഭയിലും ദേശത്തും കൂടുതൽ വ്യാപരിക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ ഏതൊരു വിശ്വാസിക്കും ഈ കബറിടം ഒരു ആത്മീയ വികാരവും ദൈവകൃപയുടെ സ്രോതസ്സുമാണ്. നീണ്ട 22 വർഷക്കാലം പുണ്യപിതാവിന്റെ ശ്ലൈഹിക നേതൃത്വം അക്ഷരാർത്ഥത്തിൽ നമ്മുടെ സഭക്കുനൽകിയ ഉണർവും ചൈതന്യവും വളർച്ചയും ആത്ഭുതപ്പെടുത്തുന്നതാണ്. ദൈവിക പദ്ധതിയിൽ ആവിഷ്കൃതമായ മലങ്കരയിലെ പുനരൈക്യപ്രസ്ഥാനത്തിന്റെ വളർച്ചയും സാർവ്വത്രിക സഭാകൂട്ടായ്മയിൽ ഈ പ്രസ്ഥാനം കൈവരിച്ച നേട്ടങ്ങളും ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ വിശുദ്ധിയുടെ പ്രകടമായ സാക്ഷ്യങ്ങളാണ്. നമ്മുടെ അറിവിലും അനുഭവത്തിലും മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിൽ ദൈവത്താൽ ഇതുപോലെ ഒരു ചരിത്രനിയോഗം ഭരമേല്പിക്കപ്പെട്ട ഒരു വ്യക്തി വേറെയില്ല. കത്തോലിക്കരല്ലാത്തവരും ക്രൈസ്തവരല്ലാത്തവരുമായ അനേകർ ഈ പുണ്യകബറിടത്തിൽ കണ്ണുനീരോടെ പ്രാർത്ഥിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. തിരുമേനിയുടെ വിശുദ്ധിയുടെ പരിമളം എല്ലാ തലമുറകളിലേക്കും വംശങ്ങളിലേക്കും ഗോത്രങ്ങളിലേക്കും വ്യാപിക്കുന്നു. സാർവ്വത്രികസഭ മുഴുവൻ ഈ വിശുദ്ധി അറിയപ്പെടുവാൻ, പുണ്യപിതാവ് ഒരു വിശുദ്ധനായി

നാമകരണം ചെയ്യപ്പെടുവാൻ തീവ്രമായി നാം ഏവരും പ്രാർത്ഥിക്കണം. നാമകരണ നടപടികളുടെ ആദ്യഘട്ടം പൂർത്തിയാക്കി അതിന്റെ റിപ്പോർട്ട് തിരുസിംഹാസനത്തിൽ സമർപ്പിക്കുന്നതിനുള്ള തയ്യാറെടുപ്പിലാണ് നാം. അടുത്ത ഘട്ടം റോമിലാണ് നടക്കുന്നത്. പ്രസ്തുത നടപടികളുടെയെല്ലാം വിജയകരമായ നടത്തിപ്പിന് എല്ലാവരും പ്രത്യേകം പ്രാർത്ഥിക്കുന്ന കാര്യം ഞാൻ ഓർമ്മിപ്പിക്കുന്നു.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവും താപസനായ മാർ തെയോഫിലോസ് പിതാവും പുനരൈക്യപ്പെട്ട മറ്റ് 3 പ്രതിനിധികളും ഒരു വലിയ സംഭവത്തിന്റെ സൂചനാ പരമായ കണ്ണികളും കൂട്ടായ്മ പ്രതീകവുമാണ്. ഈ കൂട്ടായ്മ തിരുസഭക്ക് തന്നെ വലിയ അടയാളമാണ്. ഈ കൂട്ടായ്മ നൽകി വളർത്തിയ, നമ്മുടെ സഭാവബോധം പുണ്യപിതാവിന്റെ കബറിലൂടെ കൂടുതൽ ശക്തി പ്രാപിക്കട്ടെ. കബർ ഉണങ്ങിയ അസ്ഥിക്കൂട്ടങ്ങളുടെ കൂടാരമല്ലാ പ്രത്യുത ദൈവമഹത്വം കാണേണ്ടുന്നതിനുള്ള കരുണയുടെ വിശ്രമകവാടമത്രേ! നമ്മുടെ പുണ്യപിതാവിന്റെ കബറിടം ഓരോ മലങ്കര കത്തോലിക്കനെ സംബന്ധിച്ചും പ്രത്യാശയുടെയും മഹത്വപ്രവേശനത്തിന്റെയും പ്രതീകമാണ്. നമ്മുടെ പുണ്യപിതാവിന്റെ കബറിങ്കൽ മാർ തെയോഫിലോസ് പിതാവിനോടും മലങ്കരയിലെ ബാക്കി സകലരോടും ചേർന്ന് "പുണ്യതാതാവിന്റെ വിശുദ്ധിയുടെ പരിമളവും സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാക്കുന്നതിനും ആഗോളകത്തോലിക്കാസഭക്ക് പൊതുവായും മലങ്കര സുറിയാനി കത്തോലിക്കാസഭക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം ലഭിക്കുന്നതിനുമായി " നമുക്കും ദൈവപിതാവിനോട് മുട്ടിപ്പായി പ്രാർത്ഥിക്കാം.

ദൈവത്തോടുള്ള നമ്മുടെ വിശ്വസ്തത, സഭയിലൂടെയുള്ള നമ്മുടെ ആത്മസമർപ്പണം, ദൈവസമ്പാദനത്തിനുള്ള നമ്മുടെ തീവ്രമായ ആഗ്രഹം, സുവിശേഷം എല്ലാവരിലും, അതിർത്തിയും വംശാധിപത്യവും അതിലംഘിച്ച്, എത്തിക്കുവാനുള്ള പ്രേഷിത ഔത്സുക്യവും നമ്മുടെ രാജ്യത്തെ സർവ്വമനുഷ്യബന്ധമുള്ള രാഷ്ട്രമായി നിലനിർത്താനുള്ള രാഷ്ട്ര നിർമ്മാണ പ്രവർത്തനവും നമ്മുടെ പുണ്യപിതാവിന്റെ കബറിങ്കൽ ഒരു സഭയായി ഈ ഓർമ്മപ്പെരുന്നാളിൽ ഒത്ത് ചേർന്ന് നമുക്ക് കൂടുതൽ സാംശീകരിക്കാം. തീർത്ഥാടന പദയാത്രികരോട് ചേർന്ന് ഞാനും പ്രാർത്ഥിക്കട്ടെ!

"മലങ്കരയുടെ പരിശുദ്ധ പുണ്യപിതാവെ,
മലങ്കര മക്കൾ തൻ കാവൽ പിതാവെ,
പട്ടത്ത് പള്ളികൊള്ളും പുണ്യവാനേ
അണയുന്നു ഞങ്ങൾ നിൻ തിരുസവിധേ
നിൻ അനുഗ്രഹമീ ദാസരിൽ ചൊരിഞ്ഞീടണമേ"

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




# മാർത്തോമ്മൻ സുവിശേഷദർശനത്തിന്റെ സാക്ഷാത്കാരം: മാർ ഈവാനിയോസ്





ഡോ. ജോർജ് ഓണക്കൂർ

കർമ്മയോഗത്തിന്റെ പൂർണ്ണിമയിൽ യുഗസ്രഷ്ടാക്കളായി പരിണമിക്കുന്ന പുണ്യാത്മാക്കളെ സൂര്യതേജസ്സുകളായി കാലം കൊണ്ടാടുന്നു. ഫലേച്ഛ കൂടാതെ ദൈവഹിതത്തിനൊത്ത് അവർ ജീവിതസമർപ്പണം നടത്തുന്നു. ഭൂമിയിൽ സമാധാനവും സ്വാതന്ത്ര്യവും യാഥാർത്ഥ്യമാക്കിയ മനുഷ്യപുത്രന്റെ സ്നേഹവായ്പിൽ ജനതയെ വീണ്ടെടുക്കുന്നു; ഐക്യപ്പെടുത്തുന്നു. അങ്ങനെ സ്വജീവിതം ദൈവജനത്തിന്റെ രക്ഷയുടെ സുവിശേഷമാക്കി രൂപാന്തരപ്പെടുത്തിയ ശ്രേഷ്ഠാചാര്യൻ; ദൈവസമ്പാദനം എന്ന ദർശനത്തിലൂന്നി കർമ്മകാണ്ഡം അർത്ഥപൂർണ്ണമാക്കിയ ക്രാന്തദർശി; ആർഷജ്ഞാനത്തിന്റെ പ്രവാചകൻ; സഭൈക്യത്തിന്റെ ശിലപിയും വഴികാട്ടിയും – മാർ ഈവാനിയോസ് മെത്രാപ്പോലീത്ത; മലങ്കരയുടെ മാർത്തോമ്മാ.

യേശുവിന്റെ ശിഷ്യന്മാരിൽ എനിക്ക് കൂടുതൽ ആദരണീയരായിത്തീർന്നത് രണ്ടുപേരാണ്; ഒന്ന് മാർത്തോമ്മാശ്ലീഹ; ഇന്ത്യയുടെ അപ്പസ്തോലൻ. യേശുവിന്റെ രക്ഷാകര സുവിശേഷം ഭാരതാന്തരീക്ഷത്തെ പ്രകാശപൂർണ്ണമാക്കാൻ തോമാശ്ലീഹയ്ക്ക് നിയോഗം. രണ്ടാമത്തെയാൾ വിശുദ്ധ യോഹന്നാൻ ശ്ലീഹയാണ്. പന്ത്രണ്ടുപേരിൽ ഏറ്റവും ഇളപ്പം. ഗുരുവിന് കൂടുതൽ പ്രിയംകരൻ. എന്റെ മാതൃദേവാലയം

ആ സ്നേഹത്തിന്റെ സുവിശേഷക സ്മരണയിൽ ശ്രദ്ധേയമാണ്. കുട്ടിക്കാലത്ത് വിശുദ്ധ മാമോദീസാ സ്വീകരിച്ച് നല്ല കുഞ്ഞാടായിത്തീരാൻ അവസരമൊരുക്കിയ ദേവസ്ഥാനം. പരിശുദ്ധ പരുമല കൊച്ചുതിരുമേനി വേദപഠനവും സുറിയാനി ഭാഷാഭ്യസനവും നിർവഹിക്കുകയും ബലിയർപ്പണത്തിലൂടെ പുണ്യപൂരിതമാക്കുകയും ചെയ്ത പാമ്പാക്കുട സെയ്ന്റ് ജോൺസ് വലിയപള്ളി. കോനാട്ട് മല്പാനച്ചന്റെ നേതൃത്വത്തിൽ നടന്നിരുന്ന വൈദികപരിശീലനവും പള്ളിയോടു ചേർന്നുള്ള മാർ യൂലിയോസ് പ്രസിൽ മുദ്രണം ചെയ്യപ്പെട്ട നമസ്കാര പുസ്തകങ്ങളുടെ ഭംഗിയും പ്രാധാന്യവും മലങ്കരയുടെ ചരിത്രത്തിൽ സുവിദിതം.



വീട്ടിൽ സന്ധ്യയ്ക്കു വിളക്കു വച്ചാലുടൻ വേദപുസ്തകവായന നിർബന്ധമാക്കിയിരുന്നു. വിശുദ്ധ യോഹന്നാന്റെ സുവിശേഷത്തിലൂടെ വായന തുടർന്നപ്പോൾ മാർത്തോമ്മാ ശ്ലീഹയുടെ ചിത്രം ഹൃദയത്തിൽ പതിഞ്ഞു. ക്രിസ്തുവിന്റെ ശിഷ്യന്മാരിൽ വേറിട്ട ഒരു വ്യക്തിത്വം. പുനരുത്ഥാനശേഷം അവിടുന്ന് പ്രത്യക്ഷനായപ്പോൾ ദിദിമോസ് എന്നു വിളിക്കപ്പെടുന്ന തോമാ മറ്റുള്ളവർക്കൊപ്പം ഉണ്ടായിരുന്നില്ല.

"ഞങ്ങൾ കർത്താവിനെ കണ്ടു", എന്ന് ശിഷ്യന്മാർ അറിയിച്ചത് അംഗീകരിക്കാൻ തോമാ ഒരുക്കമായിരുന്നില്ല. അവൻ പറഞ്ഞു: "കൈകളിലെ ആണിപ്പഴുതുകൾ ഞാൻ കാണുകയും അവയിൽ എന്റെ വിരൽ ഇടുകയും പാർശ്വത്തിൽ എന്റെ കൈവയ്ക്കുകയും ചെയ്താലല്ലാതെ ഞാൻ വിശ്വസിക്കുകയില്ല".

എട്ടുദിവസങ്ങൾക്കുശേഷം ശിഷ്യന്മാർ ഒരുമിച്ചു കൂടിയിരിക്കേ യേശു അവരുടെ നടുവിൽ പ്രത്യക്ഷനായി. തോമായും ഒപ്പമുണ്ടായിരുന്ന രാത്രി. എല്ലാവർക്കും സമാധാനം ആശംസിച്ച ശേഷം അവൻ തോമായോട്, ''നിന്റെ വിരൽ ഇവിടെ കൊണ്ടുവരിക; എന്റെ കൈകൾ കാണുക; നിന്റെ കൈ നീട്ടി എന്റെ പാർശ്വത്തിൽ വയ്ക്കുക; അവിശ്വാസിയാകാതെ വിശ്വാസിയായിരിക്കുക" എന്നു പറഞ്ഞു.

"എന്റെ കർത്താവേ, എന്റെ ദൈവമേ!" ഗുരുസമക്ഷം തോമായുടെ ആത്മസമർപ്പണം. മാർത്തോമ്മാശ്ലീഹായുടെ ദൈവസമ്പാദനത്തിന്റെ ചൈതന്യമാണ് ഇവിടെ വെളിപ്പെടുന്നത്.

ക്രിസ്തുവിന്റെ രക്ഷാകരസന്ദേശമറിയിക്കാൻ വിവിധ ദിശകളിലേക്ക് ശിഷ്യഗണം സ്വയം യാത്രയായി. നറുക്കിട്ട് ഓരോ ഭൂമിക തിരഞ്ഞെടുക്കുമ്പോൾ തോമാശ്ലീഹാ പൗരസ്ത്യ ദേശത്തേക്കാണ് നിയുക്തനായത്. ഇന്ത്യയുടെ മണ്ണിലേക്ക് ശ്ലീഹായെ ആനയിച്ചത് ഇവിടവുമായി വാണിജ്യ ബന്ധത്തിൽ ഏർപ്പെട്ടിരിക്കുന്ന വർത്തക സംഘമായിരുന്നിരിക്കാം. ഈ ഉപഭൂഖണ്ഡത്തിന്റെ തെക്കുപടിഞ്ഞാറേ അറ്റത്ത് അന്നുപ്രസിദ്ധമായിരുന്ന കൊടുങ്ങല്ലൂർ തുറമുഖത്ത് മാർത്തോമ്മായുടെ സഞ്ചാരനൗക വന്നു ചേർന്നുവെന്ന് ഐതിഹ്യം.

ആർഷ പാരമ്പര്യങ്ങളിൽ വേരൂന്നി വളർന്ന ഇന്ത്യൻ സംസ്കൃതി മറ്റൊരു സുവിശേഷത്തിന് എളുപ്പം വഴങ്ങുന്നതായിരുന്നില്ല. ദക്ഷിണേന്ത്യയിലെ ഏതാനും പ്രദേശങ്ങളിൽ മാത്രമായി ആ ധർമ്മ പ്രചാരണം പരിമിതപ്പെട്ടു. എങ്കിലും ക്രിസ്തുശിഷ്യന്റെ കാല്പാടുകൾ പതിഞ്ഞ ഭൂമിക എന്ന പ്രാക്തന ശ്രുതി ഭാരതീയ വേദചിന്തയുടെ ഭാഗമായി നിലകൊള്ളുന്നു.

ക്രിസ്തുവിന്റെ സുവിശേഷം മലങ്കരയിൽ ആദ്യമായി പ്രഘോഷിച്ച വിശുദ്ധൻ എന്ന ഭക്തിയോടെയാണ് മാർത്തോമ്മാ ശ്ലീഹായെ അനുസ്മരിച്ചത്. ദൈവികതയോട് ഐക്യപ്പെടുന്നതും മനുഷ്യ സഹോദര്യത്തിലും മോചനത്തിലും ആഴമേറിയ പ്രത്യാശ ലക്ഷ്യം വയ്ക്കുന്നതും ആയിരുന്നു ആ സുവിശേഷം. മനുഷ്യരുടെ പാപവിമോചനത്തിനും രക്ഷയ്ക്കും വേണ്ടിയുള്ള സ്വർഗ്ഗീയ പദ്ധതിയാണ് ഇന്ത്യയിൽ തോമാശ്ലീഹ അവതരിപ്പിച്ച ക്രിസ്തു മാർഗ്ഗം.

അതിനെ പ്രകീർത്തിക്കുന്നതും പ്രചരിപ്പിക്കുന്നതുമായ കലാരൂപങ്ങൾ, കവിതകൾ തുടങ്ങിയവ സുലഭം. മാർത്തോമ്മാ ചരിതവും മാർഗ്ഗംകളിപ്പാട്ടുമൊക്കെ സംസ്കാര ചരിത്രത്തിൽ ഇടം നേടിയിരുന്നു.

ഇന്ത്യയിലെ മാർത്തോമ്മാ ക്രിസ്ത്യനികളുടെ പാരമ്പര്യവഴിയിൽ വളർച്ചയും ഇടർച്ചയും മാറിമാറി സംഭവിച്ചിട്ടുണ്ട്, പ്രത്യേകിച്ചും കേരളത്തിൽ. പോർട്ടുഗീസ് ആചാരങ്ങളിലേക്കും ആരാധനാക്രമങ്ങളിലേക്കും വഴുതിവീഴും മുൻപ് ഇവിടെ നിലനിന്നിരുന്നത് മാർത്തോമ്മാ പൈതൃകത്തിന്റെ ചൈതന്യധാരകളാണ്. പാശ്ചാത്യവത്കരണത്തിന്റെ ആഘാതങ്ങൾക്കൊപ്പം പുറമേനിന്നുള്ള ഹയരാർക്കികൾ ആധിപത്യവും പൗരസ്ത്യ സഭാന്തരീക്ഷത്തിൽ ശക്തമാകാൻ തുടങ്ങി. സാമ്പത്തിക സ്രോതസ്സുകളെച്ചൊല്ലിയുള്ള ആഭ്യന്തര സംഘർഷങ്ങളും വർദ്ധിച്ചു.

ഇങ്ങനെ കലുഷ്യവും കലഹങ്ങളും അന്ധകാരം നിറച്ചപ്പോൾ മാർത്തോമ്മാ പാരമ്പര്യം സുസ്ഥാപിതമാക്കാനും വിശ്വാസത്തിന്റെ സ്വാതന്ത്ര്യം വീണ്ടെടുക്കാനുമുള്ള പുരോഗമന ചിന്തകളും മുളപൊട്ടാൻ തുടങ്ങി. ക്രിസ്തു മാർഗ്ഗത്തിൽ ഉറച്ചുനിന്ന് സഭയുടെ വ്യക്തിത്വം കാത്തുസൂക്ഷിക്കാൻ നേതൃത്വപരമായ പങ്കുവഹിച്ചത് മലയാളി സുറിയാനി വൈദികരിൽ ആദ്യമായി ബിരുദാനന്തര ബിരുദം നേടി 'എം. എ. അച്ചൻ' എന്ന വിഖ്യാതനായ ഫാദർ പി. റ്റി. ഗീവർഗീസ് ആയിരുന്നു. പിൽക്കാലത്ത് അദ്ദേഹം മാർ ഈവാനിയോസ് എന്ന അഭിധാനത്തിൽ മഹാ പുരോഹിത ശുശ്രൂഷയിലേക്ക് നിയുക്തനായി.

അസ്വസ്ഥതകൾ കത്തിപ്പടർന്ന മലങ്കര സുറിയാനി സഭയിൽ ദൈവസ്നേഹത്തിന്റെയും മനുഷ്യസേവനത്തിന്റെയും വഴി സുഗമമാക്കുന്നതിനുള്ള ചിന്തകളിൽ അർപ്പിതമായിരുന്നു ആ മഹാത്മാവിന്റെ മനസ്സ്. ഭാരതീയ സംസ്കാര പശ്ചാത്തലത്തിൽ ക്രിസ്തുവിന്റെ സുവിശേഷം എങ്ങനെ അർത്ഥപൂർണ്ണമാക്കുന്നതിനു കഴിയുമെന്ന് അദ്ദേഹം ധ്യാനപൂർവ്വം പരിചിന്തിച്ചു. ഇന്ത്യയുടെ സനാതന സംസ്കൃതിയുടെ തത്ത്വം ക്രമേണ വെളിപ്പെട്ടുകിട്ടി. ആർഷഭാരത ശൈലിയിൽ ക്രൈസ്തവ സന്യാസാശ്രമം, എം. എ. അച്ചന്റെ ചിന്ത ആ വഴിക്കു തിരിഞ്ഞു. അങ്ങനെയാണ് മാർത്തോമ്മാ പാരമ്പര്യം അവകാശപ്പെടുന്ന പൗരസ്ത്യ സഭയിൽ ഒരു സന്യാസാശ്രമത്തിനു രൂപം നൽകുന്നത്. ബഥനി മിശിഹാനുകരണ സന്യാസ സമൂഹം.

1925 മെയ് ഒന്നിന് നിരണം പള്ളിയിൽ വച്ച് ബഥനി മെത്രാപ്പോലീത്തയായി അഭിഷിക്തനായ മാർ ഈവാനിയോസ് തിരുമേനി ചെയ്ത പ്രസംഗത്തിൽ ഇങ്ങനെ പ്രസ്താവിച്ചു.

"എനിക്ക് എട്ടോ പത്തോ വയസ്സു പ്രായമായ കാലത്തു സന്യാസനിഷ്ഠയോടു കൂടി ജീവിതം നയിക്കണമെന്ന ആഗ്രഹം എന്റെ മനസ്സിൽ ഉദ്ഭവിച്ചതാണ്. അന്നുമുതൽ പല അവസ്ഥാഭേദങ്ങളിൽ കൂടി കടന്ന് പരിശുദ്ധാത്മാവിന്റെ കൃപയാൽ ഈ സ്ഥാനത്തെത്തുവാൻ സംഗതിയായി. എന്റെ ജീവിതദാദർശമായി ഹൃദയത്തിന്റെ ആഴത്തിൽ അന്തർലീനമായി കിടന്നിട്ടുള്ള പ്രധാനകാര്യം സന്യാസജീവിതത്തിൽ കൂടി പുണ്യപൂർണത സമ്പാദിക്കാൻ ശ്രമിക്കണമെന്നുള്ളതായിരുന്നു. സമുദായ സംബന്ധമായി അടുത്തകാലത്തുണ്ടായ വിപ്ലവങ്ങളും കുഴപ്പങ്ങളും സംബന്ധിച്ച് ഏറെകുറെ പ്രവർത്തിച്ചുകൊണ്ടിരുന്ന കാലങ്ങളിൽ മേല്പറഞ്ഞ സന്യാസാദർശം എന്റെ അന്തരംഗത്തിൽ സുപ്രതീഷ്ഠിതമായി എന്നെ അതിലേക്ക് ആകർഷിച്ചുകൊണ്ടിരുന്നു. ഈ ആഗ്രഹത്തെ വികസിപ്പിക്കുന്നതിനും പ്രായോഗികമാക്കി ചെയ്യുന്നതിനും വേണ്ട അവസരം ലഭിച്ചത് കോട്ടയം എം. ഡി. സെമിനാരി വിട്ട് സെറാമ്പൂരിൽ പോയി താമസിക്കുന്നതിന് ഇടയായപ്പോൾ ആയിരുന്നു. അവിടെ വച്ച് എന്റെ ശിഷ്യന്മാരും സ്നേഹിതന്മാരുമായ ചില യുവാക്കന്മാർ എന്നെപ്പോലെ സന്യാസ ജീവിതത്തിനായി വിളിക്കപ്പെടുന്നുണ്ടെന്ന് എനിക്ക് ബോദ്ധ്യം വരികയും ഞങ്ങളെല്ലാവരും ചേർന്നുള്ള ഒരാശ്രമമുണ്ടാകുന്നത് ഞങ്ങളുടെ ആത്മീയാഭിവൃത്തിക്കും ഞങ്ങളെക്കൊണ്ട് മറ്റുള്ളവർക്കു പ്രയോജനം വരുന്നതിനും ഉചിതമായ മാർഗ്ഗമായിരിക്കുമെന്ന് എനിക്ക് ബോദ്ധ്യപ്പെടുകയും ചെയ്തു. ഇങ്ങനെയാണ് ബഥനി സന്യാസാശ്രമം സ്ഥാപിക്കാൻ ഞങ്ങൾ ഉദ്യമിക്കുന്നതിന് സംഗതിയായത്.

"ദൈവത്തിന്റെ സാക്ഷാന്തനാ അവതാരവും സർവലോകത്തിന്റെയും ഗുരുവും രക്ഷിതാവുമായ യേശുമിശിഹായെ പൂർണ്ണമായി സ്നേഹിക്കുകയും അനുഗമിക്കുകയും ചെയ്തിട്ടുള്ള ഏതെങ്കിലും പരിശുദ്ധനെ ബഥന്യാശ്രമത്തിന്റെ രക്ഷാകർതൃത്വമുള്ള പുണ്യാത്മാവായി (Patron Sait) സ്വീകരിക്കണമെന്ന് ഏകദേശം പത്തുവത്സരം ഞങ്ങൾ ആഗ്രഹിച്ചു. വിശുദ്ധ യോഹന്നാൻ ശ്ലീഹായെയാണ് ഞങ്ങൾ തെരഞ്ഞെടുക്കുന്നത്. അദ്ദേഹം നമ്മുടെ കർത്താവിന്റെ പന്ത്രണ്ട് അപ്പസ്തോലന്മാരിൽ വച്ച് ഏറ്റവും ഇളയവനും കർത്താവിന്റെ അനന്യസാധാരണമായ സ്നേഹത്തിനു പാത്രീഭൂതനും നമ്മുടെ കർത്താവിനെ അവസാനത്തോളം സ്നേഹിച്ചവനുമാകുന്നു. എന്നു തന്നെയുമല്ല, അദ്ദേഹത്തിന്റെ സർവ്വോപദേശങ്ങളുടെയും കേന്ദ്രം 'സ്നേഹിപ്പിൻ' എന്നായിരുന്നുവെന്ന് അദ്ദേഹം എഴുതി വച്ചിട്ടുള്ള ലേഖനങ്ങളിൽ നിന്ന് പ്രത്യക്ഷമാണ്. ബഥനിയുടെ സംരക്ഷക



പുണ്യാത്മാവായ മാർ യോഹന്നാന്റെ പേരുതന്നെയാണ് ഇന്ന് എനിക്ക് എപ്പിസ്കോപ്പാസ്ഥാനം തന്നപ്പോൾ ഈ വന്ദ്യതിരുമേനികൾ വിളിച്ചിട്ടുള്ളത്”.

ഇന്ത്യൻ ക്രൈസ്തവ സമൂഹത്തിൽ സേവന മനുഷ്ഠിക്കുന്ന ഇതര സന്യാസാശ്രമങ്ങൾ പാശ്ചാത്യ ശൈലിയും ആചാരാനുഷ്ഠാനങ്ങളും അവലംബിച്ചപ്പോൾ ബഥനി തികച്ചും ഭാരതീയമായ സനന്യാസധർമ്മവും രീതിയും കൈകൊണ്ടു. സനാതന മതത്തിന്റെ സന്യാസസ്വഭാവത്തിന് അനുരൂപമായി കാവി ഉടുക്കുകയും മൺപാത്രത്തിൽ സസ്യാഹാരം കഴിക്കുകയും നിഷ്പാദുകരായി സഞ്ചരിക്കുകയും ചെയ്തുകൊണ്ട് ക്രൈസ്തവ സന്യാസത്തിന്റെ ഭാരതീയ മുഖം പ്രകാശിപ്പിച്ചു. സ്നേഹദൂതനായ വിശുദ്ധയോഹന്നാൻ ശ്ലീഹായുടെ ആദർശം ജീവിതത്തിൽ സാക്ഷാത്കരിക്കാൻ പ്രതിജ്ഞാബദ്ധരായിരുന്നു ബഥനി സന്യാസിമാർ. ദൈവസമ്പാദനവും ആശക്തിയിൽ ഐക്യപ്പെടലും സ്നേഹോജ്വലമായ കർമ്മയോഗവും അവർ ജീവിത വ്രതമാക്കി.

ബഥനിയുടെ സംസ്ഥാപനം ഭാരതക്രൈസ്തവ സഭയിൽ പുതിയ സൂര്യോദയമായിരുന്നു. അനൈക്യത്തിലും അസ്വാതന്ത്ര്യത്തിലും അകപ്പെട്ട് ദൈവസ്നേഹത്തിലുപരി ധനത്തിലും അധികാരത്തിലും മനസ്സർപ്പിച്ചുകൊണ്ട് കലഹിക്കുകയും വ്യർത്ഥമായ ഭൗതികതയിൽ സ്വയം നഷ്ടപ്പെടുകയും ചെയ്തവർക്ക് ബഥനി ഐക്യത്തിന്റെ ആത്മജ്ഞാനം പകർന്നു. തീർച്ചയായും സ്ഥാപകപിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ ദൈവദർശനം തന്നെയായിരുന്നു അത്. ഗുരുവായ യേശുക്രിസ്തുവിൽ നിന്ന് അവിടുത്തെ ശിഷ്യനായ മാർത്തോമ്മാ ശ്ലീഹ ഉൾക്കൊണ്ട് ആദ്ധ്യാത്മിക ചൈതന്യത്തിന്റെ പുനഃപ്രകാശനം സംഭവിക്കുകയായിരുന്നു. “എന്റെ കർത്താവേ, എന്റെ ദൈവമേ!” എന്ന് മലങ്കരയുടെ മാർത്തോമ്മാ, മാർ ഈവാനിയോസ് ദിവ്യരക്ഷകന്റെ ഹൃദയപാർശ്വത്തിൽ മുഖം ചേർത്ത് പ്രാർത്ഥിച്ചു. സഭൈക്യത്തിന്റെ സന്ദേശമായിരുന്നു ആ ജീവിതം.

ക്രിസ്തുമാർഗ്ഗത്തിന്റെ പുതുവഴികൾ നേടുന്നതിന് ക്രാന്തദർശിയായ മാർ ഈവാനിയോസിനെ പ്രേരിതനാക്കിയ ദൈവീകതയുടെ ആഴങ്ങളിലേക്ക് അന്വേഷണം നടത്താൻ ഈ ലേഖകന് കൃപ ലഭിച്ച സന്ദർഭങ്ങൾ എളിയ ജന്മത്തിന്റെ ധന്യത. ഭാരതവത്കരണം എന്ന മാർത്തോമ്മൻ സുവിശേഷ ലക്ഷ്യം സാധിതമാക്കുന്നതിന് ഇരുപതാം നൂറ്റാണ്ടിൽ മാർ ഈവാനിയോസ് തിരുമേനി അതേ തീക്ഷണതയോടെ കർമ്മനിരതനായി. ഇന്ത്യയുടെ സനാതന പൈതൃകമൂല്യങ്ങൾ സ്വാംശീകരിക്കാതെ ആർഷഭൂമിയിൽ ക്രിസ്തുവിന്റെ സുവിശേഷചൈതന്യം പ്രസരിപ്പിക്കുക സാദ്ധ്യമല്ലെന്ന് അവിടുന്ന് തിരിച്ചറിഞ്ഞു. ആ ലക്ഷ്യം യാഥാർത്ഥ്യമാക്കുന്നതിന് ഐക്യത്തിന്റെ മാർഗ്ഗം സ്വീകരിച്ചു. സമൂഹത്തിലെ അന്യവൽക്കരിക്കപ്പെട്ടവരും അധഃകൃതരായി പരിത്യജിക്കപ്പെട്ടവരും ആ ചിറകിൻ കീഴിൽ സുരക്ഷിതരായി. ദളിത് സംരക്ഷണം, സ്ത്രീ ശാക്തീകരണം തുടങ്ങിയ മേഖലകളിൽ വലിയ മുന്നേറ്റത്തിന് മാർ ഈവാനിയോസ് തിരുമേനിയുടെ കർമ്മപഥം ശക്തി പകർന്നു. വിദ്യാഭ്യാസത്തിന്റെ വെളിച്ചം നൽകി തലമുറകൾക്ക് കരുത്തേകി. മാനവൈക്യവും സ്നേഹവും ദൈവസമ്പാദനത്തിന് ആധാരഭൂമികയായി.

ആത്മത്യാഗത്തെ ആദ്ധ്യാത്മികതയുടെ അന്തർധാരയാക്കുകയും ക്രിസ്തുദർശനം ഇന്ത്യൻ സംസ്കൃതിയുടെ ഭൂമികയിൽ എങ്ങനെ പ്രസക്തമാകുന്നുവെന്ന് സ്വകർമ്മജീവിതം കൊണ്ട് വെളിപ്പെടുത്തുകയും ചെയ്ത മഹാത്മാവ്, മാർ ഈവാനിയോസ് ശരിക്കും ആർഷജ്ഞാനത്തിന്റെ പ്രവാചകനാണ്. തേജസ്വിയായ ആർഷവര്യന്റെ സത്യവും വിശുദ്ധിയും പൂർണമായി തിരിച്ചറിയുന്ന കാലപ്പിറവിക്കു വേണ്ടിയാണ് കാത്തിരിപ്പ്; പ്രാർത്ഥന.

■






ഡോ. തോമസ് കുളങ്ങര

# ഒരു വിശുദ്ധാത്മാവിന്റെ തേങ്ങലുകൾ



ദൈവദാസൻ മാർ ഈവാനിയോസിന്റെ മനസ്സും ഹൃദയവും പരി. ത്രിത്വത്തിലെ സ്നേഹപ്രവാഹത്തിൽ ആമഗ്നമായിരുന്നു. ദൈവത്തിന്റെ അടിസ്ഥാന സ്വഭാവം സ്നേഹമാണെന്ന് വന്ദ്യ പിതാവ് അനുഭവിച്ചറിഞ്ഞു. "ത്രിത്വത്തെക്കുറിച്ചുള്ള സത്യം വെളിപ്പെടുത്തി താൻ നിത്യസ്നേഹമെന്ന് ദൈവം നമ്മെ അറിയിച്ചിരിക്കുന്നു" എന്നദ്ദേഹം സാക്ഷ്യപ്പെടുത്തി. 1. പിതാവും പുത്രനും പരിശുദ്ധാത്മാവും തമ്മിൽ നിലനിൽക്കുന്ന അനന്തസ്നേഹം യേശുക്രിസ്തുവിന്റെ മനുഷ്യത്വത്തിലൂടെ തന്നെ പൊട്ടിയൊഴുകി എന്നതു പിതാവിന്റെ ധ്യാനചിന്തകളിലെ ഒരു പ്രധാന വിഷയമാണ്. മനുഷ്യാത്മാക്കളുടെ വിശുദ്ധീകരണത്തിനും നിത്യരക്ഷക്കും ആവശ്യമായിരിക്കുന്നത് ഒരു കാര്യം മാത്രമാണെന്നദ്ദേഹം വിശ്വസിച്ചു. പിതാവ് രചിച്ച "തിരുമുമ്പിൽ" എന്ന ധ്യാനഗ്രന്ഥത്തിൽ ദൈവത്തിന്റെ സ്വരം അദ്ദേഹമിങ്ങനെ ശ്രവിക്കുന്നു. "എന്നെ ധാരാളമായി സ്നേഹിക്കുക, ഇതുമാത്രം മതി. എന്നെ അസഹ്യപ്പെടുത്തിയതോർത്തു സത്യമായും നിരന്തരമായും ദുഃഖിക്കുക. മേലാൽ ഉദാസീനതകൂടാതെ എപ്പോഴും എന്റെ ഇഷ്ടം ചെയ്ത് ജീവിപ്പാൻ താല്പര്യപ്പെടുക. എന്നെ ധാരാളമായി പ്രസാദിപ്പിക്കുന്നതിന് ഇതുമതി" 2. പ്രാർത്ഥനയിലൂടെ ദൈവസനേഹത്തെ അനുഭവിച്ചറിഞ്ഞ ദൈവദാസന്റെ ഹൃദയം സ്നേഹത്തിന്റെ സുവിശേഷം എല്ലായിടത്തും അറിയിക്കുന്നതിന് വെമ്പൽ കൊണ്ടു. പ്രേഷിത ചൈതന്യത്താൽ ജ്വലിച്ചു. വ്യക്തികളിലും സഭയിലും സമൂഹത്തിലും ദൃശ്യമാകുന്ന ദൈവഭക്തിയുടെ അഭാവവും അനൈക്യവും ശിഥിലീകരണ പ്രവണതകളും ആ ഹൃദയത്തിൽ നിന്നും തേങ്ങലുകളുയർത്തി. മാർ ഈവാനിയോസ് പിതാവിന്റെ ആത്മീയ ദർശനത്തെ ചുരുക്കമായി അവതരിപ്പിക്കാനും ഈ ദർശനഫലമായി അദ്ദേഹമനുഭവിച്ച നൊമ്പരങ്ങളെ സ്ഥാപിക്കാനുമാണിവിടെ ശ്രമിക്കുന്നത്.

### ദൈവസ്നേഹവും ദൈവസേവനവും

മാർ ഈവാനിയോസിന്റെ ആത്മീയദർശനത്തിൽ മനുഷ്യരെ സംബന്ധിച്ചിടത്തോളം ഏറ്റവും പ്രധാനപ്പെട്ടത് ദൈവത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുക എന്നതാണ്. നമ്മുടെ കഴിവുകൾ, സുഖസൗകര്യങ്ങൾ, ധനം, പ്രതാപം, ബഹുമാനം ഇവയൊന്നും അത്ര പ്രധാനപ്പെട്ടതല്ല. അതുപോലെ, ദീർഘായുസ്സും പ്രധാനമല്ല. നാം എത്രകാലം ഭൂമിയിൽ ജീവിക്കുന്നുവോ അത്രയും കാലം ദൈവത്തെ സേവി

ക്കുക എന്നതാണ് മുഖ്യം. പ്രകാശം നൽകുന്നില്ലെങ്കിൽ സൂര്യന് എന്തു പ്രസക്തിയാണുള്ളത്? അതുപോലെ യാണ് ദൈവത്തെ സേവിക്കാത്ത മനുഷ്യരും[3] (20/35).

ദൈവസേവനം എല്ലാ ശുശ്രൂഷകളേയും ഉൾക്കൊള്ളുന്നു. മനുഷ്യസേവനം, സമുദായസേവനം, രാജ്യസേവനം ഇവയെല്ലാം ദൈവസേവനത്തിലുൾ കൊള്ളുന്നു. "ദൈവസേവനം മറ്റ് യാതൊരു സേവന ത്തിനും വിപരീതമല്ലെന്നു തന്നെയല്ല സാക്ഷാൽ അടി സ്ഥാനവും ജീവനുമാകുന്നു[4] (30/20).

ദൈവസ്നേഹവും ദൈവസേവനവും അതിൽ തന്നെ മൂല്യമുള്ളതാണ്. മറ്റെന്തെങ്കിലും ഉദ്ദിഷ്ടകാ ര്യസാദ്ധ്യത്തിനുള്ള മാർഗ്ഗമല്ല. ദൈവദാസൻ രചിച്ച ഒരു പ്രാർത്ഥന ഇത് വ്യക്തമാക്കുന്നു. "എന്നെ പ്രതി യല്ല, എനിക്ക് നിന്നിൽ നിന്നും ലഭിക്കാവുന്ന നേട്ട ങ്ങളെ പ്രതിയല്ല, പിന്നെയൊ നിന്നെപ്രതിമാത്രം നിന്നെ സ്നേഹിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. എന്റെ ദൈവമേ എനിക്ക് നിന്നോടുള്ള സ്നേഹം എന്റെ എല്ലാ സ്വാർത്ഥസ്നേഹത്തേയും ഇഷ്ടാനി ഷ്ടത്തേയും അതിജീവിക്കുന്നതായിരിക്കട്ടെ[5] (20/113).

ദൈവസ്നേഹം നാം അനുഭവിക്കുകയും ദൈവത്തോടുള്ള നമ്മുടെ സ്നേഹം പ്രകടിപ്പിക്കു കയും ചെയ്യുന്നത് സഹോദരങ്ങളിലൂടെയാണെന്ന് ദൈവദാസൻ തിരിച്ചറിഞ്ഞു. ദൈവം തന്റെ ദാസ നത് ഇങ്ങനെ വ്യക്തമാക്കികാട്ടുന്നു". നിനക്ക് എന്നോടുള്ള സ്നേഹം വർദ്ധിച്ചിട്ടുണ്ടോ?. നിനക്ക് എന്നോട് വാസ്തവമായ സ്നേഹമുണ്ടോ?. പക്ഷേ ഉണ്ടെന്ന് തോന്നുന്നതായിരിക്കുമോ, എന്ന് തെളി വായി അറിയുന്നതിനുള്ള മാർഗ്ഗം സഹോദരങ്ങളോട് സ്നേഹമായി പെരുമാറുകയാകുന്നു. അവർ എനി ക്കുള്ളവരാകുന്നു. അവരെ ഞാൻ സ്നേഹിക്കുന്നു. അവർ വഴിയായി നിന്നോട് ഞാൻ ഇടപെടുകയും ചെയ്യുന്നു[6].

നാം മറ്റുള്ളവരെ സ്നേഹിക്കുന്നതു ദൈവത്തെ പ്രതി ആയിരിക്കണം. ദൈവദാസന്റെ വാക്കുകളിൽ "നിങ്ങളാരെയെങ്കിലും സ്നേഹിക്കു കയാണെങ്കിൽ അതു എന്നിലൂടെയായിരിക്കണം. ഒരു വ്യക്തി ഈ ലോകത്തിൽ എത്ര ശ്രേഷ്ഠനും സ്നേഹയോഗ്യനുമാണെങ്കിലും നിനക്കവനോടുള്ള സ്നേഹം എന്നിലൂടെ മാത്രമായിരിക്കണം. എന്നെ ഒഴിവാക്കിക്കൊണ്ടുള്ള യാതൊരു സ്നേഹവും പ്രയോജനപ്രദമോ, നിലനിൽക്കുന്നതോ അല്ല"[7].

ദൈവത്തെ സ്നേഹിക്കാനുള്ള ഏകമാർഗ്ഗം ദൈവഹിതം നിർവഹിക്കുക എന്നതാണെന്ന് മാർ ഈവാനിയോസ് ആഴത്തിൽ ഗ്രഹിച്ചു. ദൈവഹിതം ചെയ്യുക എന്നതായിരിക്കണം നമ്മുടെ ജീവിത നിയമം. ദൈവഹിതത്തിന് യോജിക്കാത്തതെല്ലാം നാശത്തി ലേക്ക് നയിക്കുന്നവയുമാണ്. നമ്മുടെ സ്വന്തം ഇച്ഛയെ ദൈവഹിതത്തിന് കീഴ്പ്പെടുത്താൻ നിരന്ത രമായ പരിശ്രമം ആവശ്യമാണ്. യേശു തന്നെയാ



ണിതിനു മാതൃക. ഓരോ ദിവസവും ദൈവഹിതം നിർവ്വഹിക്കാൻ മാത്രമാണ് യേശു ജീവിച്ചത്. പിതാ വിനെ കുറിച്ചും, പിതാവിന്റെ ഇഷ്ടം ചെയ്യുന്ന തിനെക്കുറിച്ചും മാത്രമേ യേശു വിചാരിച്ചുള്ളൂ. യേശു തന്നെക്കുറിച്ചു ഒരിക്കലും ചിന്തിച്ചില്ല. പിതാ വിനെക്കുറിച്ചും മറ്റുള്ളവരെക്കുറിച്ചുമാണ് എപ്പോഴും ചിന്തിച്ചത്. തനിക്കുവേണ്ടി യേശു ഒന്നും ചെയ്തില്ല. സ്വന്തമായി അവനൊന്നും ഇല്ലായിരുന്നു. ഇതായി രുന്നു യേശുവിന്റെ സമ്പൂർണ്ണ ആത്മത്യാഗം[8].

സുപ്രധാനമായ തീരുമാനങ്ങളെടുക്കുന്നതിനു മുമ്പ് മാർ ഈവാനിയോസ് ദീർഘനേരം പ്രാർത്ഥ നയിലൂടെ ദൈവഹിതമെന്തെന്ന് ആരാഞ്ഞിരുന്നു. ഒരു കാര്യത്തെക്കുറിച്ചുള്ള ദൈവഹിതമെന്തെന്ന് ബോദ്ധ്യമായാൽ പിന്നെ അപ്രകാരം വർത്തിക്കാൻ ധൈര്യപൂർവ്വം അദ്ദേഹം തീരുമാനമെടുത്തിരുന്നു. എത്ര വലിയ എതിർപ്പോ ബുദ്ധിമുട്ടുകളോ വന്നാലും തീരുമാനത്തിലുറച്ചുനിൽക്കുകയും ചെയ്തിരുന്നു. ഇതിന് നല്ലൊരുദാഹരണമാണ് ഏറ്റവും അഭിമാന കരവും നോട്ടസാദ്ധ്യതയുള്ളതുമായ എം. ഡി. സെമി നാരി പ്രിൻസിപ്പാൾ സ്ഥാനം രാജിവച്ച് സെറാംപൂ രിലേക്ക് പോകാൻ അദ്ദേഹം തീരുമാനമെടുത്ത് ഏറ്റം ദുർഘടമായ ഒരു സാഹചര്യത്തിൽ സർവ്വതും

ഉപേക്ഷിച്ച് കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെടാനുള്ള തീരുമാനം ദൈവഹിതത്തിന് കീഴടങ്ങൽ മാത്രമായിരുന്നു.

ദൈവഹിത നിർവ്വഹണം സഹനങ്ങളേറ്റെടുക്കുന്നവർക്ക് മാത്രമേ സാദ്ധ്യമാവുകയുള്ളു എന്ന ബോദ്ധ്യം ദൈവദാസൻ മാർ ഈവാനിയോസിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽ: "എപ്പോഴും ദൈവവുമായി ഐക്യത്തിൽ ജീവിക്കുന്ന ഒരു വ്യക്തി തന്റെ ആത്മീയകണ്ണുകൾ കൊണ്ട് എപ്പോഴും യേശു കുരിശിൽ കിടക്കുന്ന ദൃശ്യം കണ്ടുകൊണ്ടിരിക്കണം. രക്ഷകന്റെ മുറിവുകളിൽ നിന്നും ഓരോ സഹനവും ഏറ്റെടുക്കാനുള്ള ശക്തി അദ്ദേഹം സ്വീകരിച്ചുകൊണ്ടിരിക്കും. ക്ഷമയോടും സന്തോഷത്തോടും സഹിക്കുവാനുള്ള ശക്തി അയാൾക്ക് ലഭിക്കുന്നുന്നു[9].

ക്രൂശിതനായ യേശുവിനോട് മാർ ഈവാനിയോസിനുണ്ടായിരുന്ന സ്നേഹം വി. പൗലോസ് ശ്ലീഹായുടെ വാക്കുകൾ നമ്മെ ഓർമ്മിപ്പിക്കുന്നു. "ക്രൂശിനതായ ക്രിസ്തുവിനെ അല്ലാതെ മറ്റൊന്നും അറിയേണ്ടതില്ലെന്ന് ഞാൻ തീരുമാനിച്ചു (1 കോരി. 2,2). ഇനി, പിതാവിന്റെ വാക്കുകൾ: കർത്താവിനെ പ്രതി "ഞാൻ" നശിപ്പിക്കപ്പെടട്ടെ, അങ്ങനെ ഞാൻ പൂർണ്ണമായി ഇല്ലാതാകട്ടെ. എനിക്കു വേണ്ടി മരിച്ച ക്രിസ്തുവിനെയല്ലാതെ യാതൊന്നും ഞാൻ അന്വേഷിക്കുന്നില്ല. എനിക്കൊരു സ്നേഹഭാജനം മാത്രമേയുള്ളൂ. അത് എനിക്കുവേണ്ടി ക്രൂശിക്കപ്പെട്ട യേശു മാത്രം, അവനോടുള്ള എന്റെ സ്നേഹത്തെ പ്രതി അവനോടൊപ്പം ക്രൂശിതനാകാൻ ഞാൻ ആഗ്രഹിക്കുന്നു". എന്റെ പ്രിയപ്പെട്ട ഗുരോ, നിന്റെ ഇച്ഛ ഞാൻ സഹിക്കണമെന്ന് തീരുമാനിച്ചിരിക്കുന്നതുകൊണ്ട്, എന്റെ ഈ സഹനം എനിക്ക് ആഹ്ലാദകരമാക്കണമേ[10].

യേശുവിന്റെ സഹനത്തിന്റെ അർത്ഥവും ഉള്ളടക്കവും സ്നേഹം മാത്രമാണന്ന് മാർ ഈവാനിയോസ് തിരിച്ചറിഞ്ഞു. ക്രൂശിതനുമായുള്ള സംഭാഷണത്തിൽ അദ്ദേഹം ഇങ്ങനെ ശ്രവിക്കുന്നു. "ക്രൂശിൽ തൂങ്ങിക്കിടക്കുന്ന എന്നെ നിങ്ങൾ ധ്യാനിക്കുക എന്റെ ശരീരത്തിന്റെ അവസ്ഥ കാണുക. എന്റെ ഉള്ളിലേക്ക് പ്രവേശിക്കുക. എന്റെ ഹൃദയം തുറന്ന് അകത്തേക്കു വരിക. എന്താണ് നീയവിടെ ദർശിക്കുന്നത്? സ്നേഹം, അതെ, അവിടെ സ്നേഹം മാത്രമേയുള്ളൂ[11].

സഹനത്തെ സ്വാഗതം ചെയ്യുന്നവർക്കാണ് സമാധാനമുണ്ടാവുക. മാർ ഈവാനിയോസിന്റെ വാക്കുകളിൽ, "നമ്മുടെ ജീവിതത്തിൽ യാതൊരു ബുദ്ധിമുട്ടും സഹനവും ഒഴിവാക്കിയുള്ള ഒരു സമാധാനം അനുഭവിക്കാമെന്ന് പ്രതീക്ഷിക്കുന്നത് മൗഢ്യമാണ്. സഹനങ്ങളെ എളിമയോടും സമചിത്തതയോടും സ്വാഗതം ചെയ്യുമ്പോഴാണ് നമ്മുടെ ഈ ലോകജീവിതം സമാധാന പൂർണ്ണമാകുന്നത്. ബുദ്ധിമുട്ടുകളെ സഹിക്കാൻ പരിശീലിക്കുന്നവർക്കാണ് സമാധാനമുണ്ടാകുന്നത്. സഹനത്തെ സമാധാനത്തോടെ സ്വാഗതം ചെയ്യാന്നവരാണ് ലോകത്തെ കീഴടക്കി ക്രിസ്തുവിന്റെ കൂട്ടാകാരാവുന്നത്.

സന്യാസജീവിതത്തെ മോക്ഷപ്രാപ്തിക്കുവേണ്ടിയുള്ള സ്നേഹമാർഗമായിട്ടാണ് മാർ ഈവാനിയോസ് വീക്ഷിച്ചത്. അദ്ദേഹം എഴുതി സന്യാസജീവിതത്തിന്റെ ഏകലക്ഷ്യം ദൈവസ്നേഹമാണ്. സ്നേഹമാർഗത്തിലൂടെയാണ് മനുഷ്യർ തങ്ങളുടെ അന്തിമലക്ഷ്യം പ്രാപിക്കുന്നത്. ദൈവസ്നേഹത്തിൽ ജീവിക്കുന്ന സന്യാസി ഇഹലോകജീവിതത്തിൽ തന്നെ സ്വർഗ്ഗീയാനന്ദം അനുഭവിക്കുന്നു. അയാൾ ക്രിസ്തുവിനാൽ സ്വന്തമാക്കപ്പെട്ടിരിക്കുന്നു. ക്രിസ്തു തനിക്കു സ്വന്തമായിരിക്കുന്ന സന്യാസി ക്രിസ്തുവിനേയും സ്വന്തമാക്കുന്നു.

**ആത്മീയ നവീകരണം**

ദൈവസ്നേഹവും ദൈവസേവനവും തന്റെ വ്യക്തിത്വത്തിന്റെ മുഖമുദ്രയായപ്പോൾ ഈവാനിയോസിന്റെ ഹൃദയം സഭയുടെ ആത്മീയനവീകരണത്തിനായി തേങ്ങി. സഭയാകുന്ന തന്റെ ശരീരത്തെപ്രതി ക്രിസ്തുവിനു സഹിക്കേണ്ടിവന്ന പീഢകളുടെ കുറവ് എന്റെ ശരീരത്തിൽ ഞാൻ നികത്തുന്നു. (കോളോ1 24 ) എന്ന വചനം അദ്ദേഹം മനസിലാക്കിയതിങ്ങനെയാണ്. ക്രിസ്തു തന്റെ സഹന-മരണ-ഉയിർപ്പിലൂടെ നേടിയ മാനവരക്ഷയിൽ ഇനി കുറവായിട്ടുള്ളത് നാം ആ രക്ഷയിൽ പങ്കാളികളായി വിശുദ്ധീകരിക്കപ്പെടുന്നില്ല എന്നതാണ്. യഥാർത്ഥ അനുതാപത്തിലൂടെയും മാനസാന്തരത്തിലൂടെയും നമ്മുടെ ഹൃദയങ്ങളെയും ജീവിതങ്ങളെയും ആത്മീയമായി നവീകരിക്കുകയെന്നതാണ് ഇതിന് പരിഹാരം. താനുൾപ്പെട്ടുനിന്ന സഭയുടെ നവീകരണമായിരുന്നു ബഥനി സന്യാസസമൂഹങ്ങൾ സ്ഥാപിക്കുന്നതിലൂടെ അദ്ദേഹം ലക്ഷ്യം വെച്ചത്. തന്റെ ആത്മകഥയായ ഗിരിദീപത്തിൽ ആ വിശുദ്ധാത്മവിന്റെ തേങ്ങലുകൾ നമുക്ക് കേൾക്കാം. വിശുദ്ധ തോമാശ്ളീഹായാൽ സ്ഥാപിക്കപ്പെട്ടതെന്നും അപ്പസ്തോലികവും കാതോലികവുമായ സത്യവിശ്വാസത്തെ ഉപദേശിക്കുന്നതെന്നും നാം അഭിമാനിച്ചു വരുന്ന മലങ്കരസഭയുടെ അടിത്തട്ടിൽ ഊറിക്കിടക്കുന്ന മ്ളേഛതകളെ കാണുവാനും മണക്കുവാനും ആ അനുഭവങ്ങൾ നമുക്കിടയാക്കിത്തീർത്തു.

1925 ബഥനിയുടെ മെത്രാനായി അഭിഷേചിക്കപ്പെട്ട അവസരത്തിൽ തന്റെഹൃദയത്തിന്റെ തേങ്ങലുകൾ അദേഹം ഇങ്ങനെ വെളുപ്പെടുത്തി സമുദായസംബന്ധമായി ഈ വിധമുണ്ടായ കുഴപ്പക്കാലത്ത് ഞാൻ മനപൂർവ്വമായി മലങ്കര മെത്രാപ്പോലിത്ത തിരുമേനിയോട് യോജിച്ചുനിന്നുകൊണ്ട് കഴിയുന്നതുപോലെ മലങ്കര സഭയുടെ ഐശ്വര്യത്തിനു

വേണ്ടി യത്നിച്ചിട്ടുണ്ട്. എന്നാൽ ഇപ്രകാരമുള്ള പ്രയത്നം കൊണ്ട് നമ്മുടെ സഭക്കുണ്ടാകാമായിരുന്ന ഐശ്വര്യത്തെക്കാൾ കുടുതലായി നമ്മുടെ സഭക്കും ഈ നാട്ടിൽ എല്ലാ ക്രിസ്ത്യാനികൾക്കും ആവശ്യമുള്ളത് ജനങ്ങളിൽ യഥാർത്ഥ ദൈവ ഭക്തി വർദ്ധിപ്പിക്കുകയാണെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടു. അതിനാൽ അത് വർദ്ധിപ്പിക്കാൻ തക്കശ്രമങ്ങൾ ചെയ്യുന്നത് എന്റെ പ്രഥമ കർത്തവ്യമാണെന്ന് ഞാൻ തീർച്ചയാക്കി.

തന്റെ മരണത്തിന് തൊട്ടുമുമ്പ് സഭാമക്കൾക്കായി നൽകിയ അന്ത്യസന്ദേശത്തിൽ ദൈവദാസൻ ഇങ്ങനെ അനുസമരിക്കുന്നു. യാക്കോബായ സഭയുടെ ഉന്നതിക്കായി കഠിനാദ്ധ്വാനം ചെയ്തു. സന്യാസ ആശ്രമവും മഠവും സ്ഥാപിച്ചത് സഭയുടെ ആത്മീയ വളർച്ചക്കുവേണ്ടിയാണ്. ഈ ലക്ഷ്യത്തെ മുൻ നിർത്തിയാണ് കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്കുന്നതിന് ശ്രമിച്ചതും.

ഇതര സഭകളോട് തുറന്ന മനോഭാവം പുലർത്തുന്നതിനും അവയിലെ നന്മകൾ സ്വന്തം സഭയുടെ ആത്മീയ നവീകരണത്തിന് ഉതകുമാറ് സ്വീകരിക്കുന്നതിനും പിതാവ് സന്നദ്ധനായി. ഉദാഹരണങ്ങൾ ഏറെയുണ്ട്. യാക്കോബായ സഭയിലായിരിക്കുമ്പോൾ ആംഗ്ലീക്കൻ സഭയിലെ വൈദികരെയും സിസ്റ്റേഴ്സിനേയും വിളിച്ച് ധ്യാനയോഗങ്ങളും ക്ലാസുകളും സ്വന്തം സഭാ മക്കൾക്കായി നടത്തി. പുനരൈക്യത്തിന് ശേഷം കത്തോലിക്കാ സഭയുടെ ആത്മീയ സമ്പന്നതയിൽ നിന്നും ധാരാളം അംശങ്ങൾ തുറന്ന മനസ്സോടെ സ്വീകരിച്ചു. സന്യാസാശ്രമങ്ങളുടെ നേതൃത്വത്തിൽ വിദ്യാഭ്യാസം-സാമൂഹ്യസേവനങ്ങൾ നടത്തുന്ന രീതി കത്തോലിക്കാ സഭയിൽ നിന്നും സ്വീകരിച്ചു. മലങ്കരസഭയുടെ പൗരാണിക താതാത്മ്യം അവികലം സംരക്ഷിക്കാനുള്ള ജ്വരം അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. അതേസമയം സഭയുടെ ഉൾഭരണ സ്വാതന്ത്രത്തേയും, ഭാരതീയ പാരമ്പര്യങ്ങളേയും നിലനിർത്താനും പോഷിപ്പിക്കാനും അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. ബഥനിയെ ഒരു സ്വതന്ത്രസ്ഥാപനമായി സ്ഥാപ്പിച്ച് നിലനിർത്തിയത് ഈ ഉദ്ദേശത്തോടെയാണ്.

**ആരാധനാ നവീകരണം**

സഭയുടെ ആത്മീയ നവീകരണത്തിന് ആരാധനാനവീകരണം അത്യാവശ്യമാണെന്ന് മാർ ഈവാനിയോസ് വിശ്വസിച്ചു. അതുകൊണ്ടാണ് യാക്കോബായ പ്രാർത്ഥനകളിൽ നിന്നും ആചാരങ്ങളിൽനിന്നും വ്യത്യസ്ഥമായ പലതും ബഥനി പള്ളികളിൽ ആവിഷ്കരിക്കാൻ അദ്ദേഹം മുൻകയ്യെടുത്തതും. കാലത്തും ഉച്ചക്കും സന്ധ്യക്കും ബഥനി പള്ളികളിൽ പ്രാർത്ഥിക്കാനായി ഹാർദ്ദവ പ്രാർത്ഥന എന്ന പേരിൽ ഒരു പ്രാർത്ഥനാ ഗ്രന്ഥം അദ്ദേഹം രചിച്ചു. യാക്കോബായ പള്ളികളിൽ നിന്നും വ്യത്യസ്ഥമായി ബഥനി പള്ളികളിൽ മാമോദീസാ തൊട്ടി പള്ളിയുടെ മദ്ധ്യ ഭാഗത്താണ് സ്ഥാപിച്ചത്. യാക്കോബായ പാരമ്പര്യത്തിൽ നിന്നും വ്യത്യസ്ഥമായി ബഥനി പള്ളികളിൽ പട്ടക്കാർ എല്ലാദിവസവും വി. കുർബാനയർപ്പിക്കുന്ന രീതി ഏർപ്പെടുത്തി. ആരാധനാക്രമത്തോട് മാർ ഈവാനിയോസിനുണ്ടായിരുന്ന ക്രീയാത്മക വിശ്വാസ്ഥത (Creative fidelity)ക്ക് നല്ലൊരുദാഹരണമാണ് ചെറു പൈതങ്ങളുടെ നമസ്ക്കാര ക്രമം എന്ന പുസ്തകം. മലങ്കര പരമ്പര്യത്തിലുള്ള ഏഴ് യാമങ്ങളെ അധികരിച്ച് കുട്ടികൾക്കായി ദൈവദാസൻ ക്രീയാത്മകമായി രചിച്ച പ്രാർത്ഥനകളാണീ ചെറുഗ്രന്ഥത്തിലുള്ളത്. ആരാധനാക്രമത്തെ കാലികമായും, സാംസ്ക്കാരികമായും, ജീവിത സാഹചര്യങ്ങൾക്ക് അനുയോജ്യമായ വിധത്തിലും നവീകരിക്കേണ്ടതിന്റെ ആവശ്യകതയും സാദ്ധ്യതകളുമാണ് മാർ ഈവാനിയോസ് ഇവിടെ വ്യക്തമാക്കുന്നത്. അന്ത്യോഖ്യാൻ പാരമ്പര്യങ്ങളോട് അക്ഷരംപടി വിധേയത്വം പുലർത്താനോ, ഭാരതീയ-സാംസ്ക്കാരിക ജീവിത സാഹചര്യങ്ങൾക്ക് ഇണങ്ങാത്ത ഘടകങ്ങളെ നിലനിർത്താനോ അദ്ദേഹം തയ്യാറായിരുന്നില്ല. അന്ത്യോഖ്യായിൽ എന്താണ് ചെയ്തിരുന്നത് എന്നതല്ല, കേരള-ഭാരത പശ്ചാത്തലത്തിൽ എന്താണ് കൂടുതൽ അനുയോജ്യമായത് എന്നതായിരുന്നു അദ്ദേഹം മാനദണ്ഡമാക്കിയത്. ഇന്നത്തെ മനുഷ്യന്റെ കാലിക പ്രത്യേകതകൾ ഗൗനിച്ചുകൊണ്ട് ക്രൈസ്തവ ജീവിത നവീകരണത്തിനുതകുന്ന ഒരു ആരാധനാരീതി ആവിഷ്ക്കരിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. മാത്രമല്ല, ആരാധാനക്രമത്തിലെ പ്രാർത്ഥനകളും, ഗാനങ്ങളുമെല്ലാം മലയാളത്തിലേക്ക് വിവർത്തനം ചെയ്യാൻ അദ്ദേഹം മുൻകയ്യെടുത്തു. സംസ്കൃത കീർത്തനങ്ങളുടെ ശൈലിയിൽ ഗാനങ്ങൾ രചിച്ച് ആരാധനയെ സംപുഷ്ടമാക്കാനും അദ്ദേഹം ശ്രമിച്ചിട്ടുണ്ട്. അർത്ഥമറിഞ്ഞ് ധ്യാനപൂർവ്വം ജീവിത നവീകരണത്തിനുതകത്തക്ക വിധം ആരാധന നടത്താനാണദ്ദേഹം ഉൽസാഹിച്ചത്.

**സാംസ്ക്കാരികാനുരുപണം**

ഭാരതത്തിൽ ക്രൈസ്തവ ജീവിതവും സുവിശേഷപ്രഘോഷണവും ഭാരതീയ സാംസ്ക്കാരിക-മത പാര്യമ്പര്യങ്ങൾക്ക് അനുയോജ്യമായ വിധത്തിലായിരിക്കണമെന്ന് മാർ ഈവാനിയോസ് ആഗ്രഹിച്ചു. പരമ്പരാഗത സുറിയാനി പാരമ്പര്യങ്ങളിൽ നിന്നും വ്യത്യസ്ഥമായി തികച്ചും ഭാരതീയമായ ഒരു ക്രമം അദ്ദേഹം ബോധപൂർവ്വം സ്വീകരിച്ചു. യാക്കോബായ-ഓർത്തഡോക്സ് പാരമ്പര്യങ്ങളിൽ നിന്നും വ്യതൃസ്ഥത പുലർത്താനുള്ള മാർ ഈവാനിയോസിന്റെ പ്രതിബദ്ധതയുടെ സാംഗത്യം ഇന്ന് വർദ്ധിച്ചു വരുന്നു. പുനരൈക്യത്തിന് തൊട്ടുമുമ്പ് പെരുന്നാട്ടിൽ കൂടിയ ബഥനിയോഗത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു. ബഥന്യാശ്രമസ്ഥരുടെ

കാഷായവസ്ത്രം, മത്സ്യമാംസ വർജനം മുതലായ പലതും ഭാരതിയ സന്യാസിമാരുടെ ജീവിത വൃത്തിയെ അനുകരിച്ച് നാം ഏർപ്പെടുത്തിയിട്ടുള്ള താണ്. താൻ ദൈവമാണെന്ന് കാവിവസ്ത്രം സന്യാസിയെ ഓർമ്മിപ്പിക്കുന്നു. ഭാരതത്തിൽ സുവിശേഷ വേലചെയ്യുന്നതിന് ലളിതവും ചെലവ്കുറഞ്ഞതു മായ കാവിവസ്ത്രമാണ് മെച്ചമെന്നദ്ദേഹം കരുതി.

സാംസ്ക്കാരികാനുരുപണത്തെ സംബന്ധിച്ച ബോദ്ധ്യം മാർ ഈവാനിയോസ് മെത്രാൻ എന്ന നിലയിൽ തന്റെ കന്നി പ്രസംഗത്തിൽ ശക്തമായി അവതരിപ്പിച്ചു. കാതോലിക്കാ സ്ഥാപനം കൊണ്ട് ഈ ഭാരത ഭൂമിയിൽ സാധിക്കേണ്ടതായ വേറൊരു കാര്യമുണ്ട്..... ഈ ഭാരതഭൂമിയിൽ ഏകദേശം പറഞ്ഞാൽ പത്ത് ശതവർഷങ്ങൾക്ക് മുൻമ്പ് ക്രിസ്തുമതം സ്ഥാപിച്ചതായി നാം അഭിമാനിക്കുന്നുണ്ടല്ലൊ. ഇത്രദീർഘ കാലമായിട്ടും നമ്മുടെ ക്രീസ്ത്യാനിത്വം പല വിഷയങ്ങളിൽ കേവലം പാരദേശിക മായിട്ടാണ് ഇവിടെ സ്ഥിതി ചെയ്യുന്നത്. സ്വദേശീയമായ അവസ്ഥ ക്രിസ്തുമതത്തിൽ വരാത്ത കാലത്തോളം ഭാരതഭുഖണ്ഡത്തിലുള്ള ഹിന്ദു-മുസ്ലിം ജനസമുദായങ്ങളെ ക്രിസ്തുവിലേക്ക് കൊണ്ടുവരാൻ പ്രയാസമാണ്. പുരാതനമായ ക്രിസ്തീയസഭയുടെ അപ്പസ്തോലികവും കാതോലികവുമായ അടിസ്ഥാന തത്വങ്ങൾക്ക് ലവലേശം പോലും ഭേദം വരുത്താതെ ക്രിസ്തുമതത്തെ ഭാരതത്തിൽ സധൈര്യം മുന്നോട്ടുവന്ന് പ്രവർത്തിക്കുകയും ഇന്ത്യയിൽ സുവിശേഷപ്രചരണത്തിന് വേണ്ട സർവ്വ പ്രയത്നങ്ങളും ചെയ്ത് സർവാത്മനാ ഉദ്യമിക്കുകയും ചെയ്കയെന്നുള്ളത് പൗരസ്ത്യ കാതോലിക്കാസ്ഥാപനത്തെക്കൊണ്ട് ഭാരതഭൂമിക്കുണ്ടാകേണ്ട അനുഗ്രഹമാണ്.

**ഐക്യത്തിലൂടെയുള്ള സുവിശേഷവത്ക്കരണം**

ഇന്ത്യയിൽ സുവിശേഷപ്രചരണത്തിനുള്ള പ്രധാന തടസ്സം ക്രിസ്ത്യാനികൾ തമ്മിലുള്ള അനൈക്യമാണെന്ന് മാർ ഈവാനിയോസ് മനസ്സിലാക്കി. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ കേരള ക്രൈസ്തവസഭ സുവിശേഷ പ്രചരണത്തിന്റെ കാര്യത്തിൽ യാതൊന്നും ചെയ്തിട്ടില്ല എന്നദ്ദേഹം വിലപിച്ചു. വിദേശത്തു നിന്നും വന്ന മിഷനറിമാർ ഭാരതത്തിന്റെ ആത്മീയോന്നമനത്തിനായി അക്ഷീണം പരിശ്രമിച്ചുകൊണ്ടിരിക്കുന്നത് കണ്ടിട്ടുപോലും മാർത്തോമ്മാ ക്രിസ്ത്യാനികൾ തങ്ങളുടെ ആലസ്യത്തിൽ നിന്നും കൃത്യന്തവിലോപത്തിൽ നിന്നും ഉണർന്നെഴുന്നേറ്റ് സുവിശേഷ പ്രവർത്തനത്തിന് തയ്യാറാകാത്തത് കുറ്റകരമായ അനാസ്ഥയാണദ്ദേഹം പ്രഖ്യാപിച്ചു. ബഥനി സന്യാസസമൂഹങ്ങളുടെ സ്ഥാപന ലക്ഷ്യം ഭാരതജനത്തിന്റെ സുവിശേഷവത്കരണമായിരുന്നു. ഇതിന് സഭയെ ഒരുക്കാനുള്ള ആത്മീയ നവീകരണത്തിനാണ് ദൈവദാസൻ അക്ഷീണം യത്നിച്ചത്.

ഹൃദയം നുറുങ്ങി അദ്ദേഹം പ്രാർത്ഥിച്ചു. "അങ്ങേ സുവിശേഷ വേലക്കായി അങ്ങു തന്നെ ആളുകളെ തെരഞ്ഞെടുക്കുകയും അയക്കുകയും ചെയ്യണമേ. സുവിശേഷവേലയിൽ താല്പര്യമുള്ള സഭയായി ഞങ്ങളെ ആക്കിത്തീർക്കണമേ.

ക്രിസ്തീയ വിശ്വാസികളെല്ലാം ഐക്യത്തിൽ സുവിശേഷ പ്രചരണം നടത്തണമെന്ന തീവ്രമായ ആഗ്രഹത്തോടെ ദൈവദാസൻ ഇങ്ങനെ യാചിച്ചു. "കരുണയുള്ള നാഥാ, ആളുകൾ തമ്മിലും കുടുംബങ്ങൾ തമ്മിലും ഉള്ള സകല മത്സരങ്ങളും അവിടുന്ന് ഇല്ലാതാക്കണമേ. ക്രിസ്ത്യാനികൾ തമ്മിലുള്ള മത്സരങ്ങളെല്ലാം അവസാനിപ്പിക്കണമേ. രാജ്യങ്ങൾ തമ്മിലുള്ള മത്സരങ്ങളെ ഇല്ലാതാക്കണമേ. സകല ജനങ്ങളെയും അനുഗ്രഹിക്കണമേ"

മാർ ഈവാനിയോസ് പിതാവിന്റെ തേങ്ങലുകൾ ഇന്നും തുടരുന്നു. കുറെ ആളുകളെങ്കിലും അതിന് കാതോർത്തിരുന്നെങ്കിൽ എന്ന് ആഗ്രഹിക്കുന്നു. പ്രാർത്ഥിക്കുന്നു.


ഉദ്ധരണികളെല്ലാം മാർ ഈവാനിയോസിന്റെ രചനകളിൽ നിന്നുമാണ്.

1. മാർഗ്ഗ പ്രകാശിക, 2
2. തിരുമുമ്പിൽ, 1
3. ധ്യാനകുസുമങ്ങൾ, 35
4. പ്രാർത്ഥനാ സഹായി, 20
5. ധ്യാനകുസുമങ്ങൾ, 113
6. തിരുമുമ്പിൽ, 6-7
7. ധ്യാനകുസുമങ്ങൾ, 154
8. മലങ്കര സന്യാസജീവിത സഹായി, 27
9. ധ്യാനകുസുമങ്ങൾ, 200
10. ധ്യാനകുസുമങ്ങൾ, 200-201
11. ധ്യാനകുസുമങ്ങൾ, 210
12. ധ്യാനകുസുമങ്ങൾ, 82-83
13. മലങ്കര സന്യാസജീവിതസഹായി, 23-24
14. മലങ്കരസന്യാസ ജീവിതസഹായി, 26
15. ഗിരിദീപം, 25
16. നിരണം പ്രസംഗം, 178
17. ബഥനി യോഗം, 7
18. ഗിരിദീപം, 134
19. നിരണം പ്രസംഗം, 180-181
20. ഹാർദ്ദവ പ്രാർത്ഥന, 54
21. ഹാർദ്ദവ പ്രാർത്ഥന, 27




# വൃത്തിയാകണം പരിസരം, വിസ്തൃതമാകണം മനം



ബോബി ഏബ്രഹാം

സന്തോഷകരമായ ഒരു വാർത്ത കഴിഞ്ഞ ദിവസം ആലപ്പുഴയിൽ നിന്നാണ് കേട്ടത്. ഖരമാലിന്യ സംസ്കരണത്തിൽ രാജ്യത്ത് ഒന്നാം സ്ഥാനത്ത് ആലപ്പുഴ ജില്ല എത്തിയിരിക്കുന്നു. രണ്ടാം സ്ഥാനത്ത് മൈസൂരും മൂന്നാം സ്ഥാനത്ത് ഗോവയിലെ പനജിയും ആണ്. ഡൽഹിയിലെ സെന്റർ ഫോർ എൻവയോൺമെന്റൽ സ്റ്റഡീസ് ആണ് ഈ തിരഞ്ഞെടുപ്പ് നടത്തിയത്. തീർച്ചയായും ഈ നേട്ടത്തിനു പിന്നിൽ അവിടുത്തെ നഗരസഭയുടെയും പിന്തുണ നൽകിയ സർക്കാർ സംവിധാനങ്ങളുടെയും ജനങ്ങളുടെയും കൂട്ടായ പരിശ്രമമുണ്ട്. അതിനൊക്കെ പുറമേ അവിടുത്തെ എം.എൽ.എ കൂടിയായ ധനമന്ത്രി ടി.എം. തോമസ് ഐസക്കിന്റെ ആത്മാർഥമായ ശ്രമവുമുണ്ട്.

നമുക്കെല്ലാം അറിയാവുന്നതുപോലെ മാലിന്യത്തിന്റെ കാര്യത്തിൽ കുപ്രസിദ്ധിയാർജിച്ച പ്രദേശമായിരുന്നു ആലപ്പുഴ. ഒരു കാലത്ത് മനോഹരമായിരുന്ന കനാലുകളൊക്കെ മാലിന്യത്താൽ നിറഞ്ഞ് വൃത്തികേടായി മാറിയിരുന്നു. ഇങ്ങനെയല്ല വേണ്ടതെന്നും നഗരത്തെ ശുചിത്വമുള്ളതാക്കണമെന്നും തോമസ് ഐസക്ക് ദൃഢനിശ്ചയമെടുത്തു. അദ്ദേഹത്തിന്റെ ഇത്തവണത്തെ തിരഞ്ഞെടുപ്പ് പ്രചാരണം ആരംഭിച്ചതുതന്നെ കുപ്പി ഉൾപ്പെടെയുള്ള മാലിന്യങ്ങൾ ഓരോ പ്രദേശത്തുനിന്നും ശേഖരിച്ചുകൊണ്ടുള്ള ശുചിത്വ യജ്ഞത്തിലൂടെയായിരുന്നു. ഏതായാലും ആ പ്രവൃത്തികൾ ഫലം കണ്ടിരിക്കുന്നു.

ഈ നേട്ടം പലതരത്തിൽ നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. ചില ചോദ്യങ്ങൾ ഉയരുന്നു.

1. ഇത്രയേറെ മാലിന്യങ്ങൾ എങ്ങനെ കുന്നുകൂടുന്നു?

2. മാലിന്യ സംസ്കരണത്തെ നമ്മൾ പ്രധാനമായി കാണുന്നുണ്ടോ?

3. പരിസ്ഥിതി സംരക്ഷണത്തിന് നമ്മൾ എത്ര പ്രാധാന്യം കൊടുക്കുന്നു?

ഇതിൽ ആദ്യത്തെ ചോദ്യത്തിന് ഉത്തരം കണ്ടെത്താം. മുമ്പും നമ്മുടെ നാട്ടിൽ മാലിന്യങ്ങൾ ഉണ്ടായിരുന്നു. പക്ഷേ അന്നൊന്നും സ്ഥിതി ഇത്രയേറെ ഗുരുതരമായിരുന്നില്ല. പിന്നെ ഇപ്പോഴെന്താ ഇങ്ങനെ വരാൻ. ശാസ്ത്രീയമല്ലാത്ത വികസനത്തിന്റെ ഉപോത്പന്നമാണ് കുന്നുകൂടുന്ന മാലിന്യങ്ങൾ. പിന്നെ ശക്തമായ നിയമങ്ങളുടെ അഭാവവും. ഏറെ നഗരവത്കരിക്കപ്പെട്ട സമൂഹമാണ് ഇന്ന് കേരളം. കൊച്ചി പോലെയുള്ള വൻ നഗരങ്ങളിൽ താമസിക്കുന്നവരും ഏറെ ദൂരെ ഒരു കൊച്ചുപട്ടണത്തിൽ കഴിയുന്നവരും തമ്മിൽ ഉപഭോഗ താൽപര്യത്തിൽ ഏറെ അന്തരമില്ലാത്ത കൊച്ചു സംസ്ഥാനമാണ് കേരളം. ഉപഭോഗം കൂടുമ്പോൾ മാലിന്യവും കൂടും. കേരളത്തിലെമ്പാടും മുളച്ചുപൊന്തുന്ന സൂപ്പർ മാർക്കറ്റുകൾ നോക്കുക. നാട്ടുമ്പുറത്തെ കടയിൽ ഒരു കൊച്ചു സഞ്ചിയുമായി ചെന്നുനിന്ന് ആ കടക്കാരൻ കടലാസിൽ പൊതിഞ്ഞുതരുന്ന സാധനങ്ങൾ പെറുക്കിയിട്ട് പോയിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ സൂപ്പർ മാർക്കറ്റുകളുടെ വരവോടെ ആ സ്ഥിതി മാറി. എല്ലാം പ്ലാസ്റ്റിക്ക് കവറിൽ പാക്ക് ചെയ്ത് വച്ചിരിക്കുന്നതു കൊണ്ട് ഉപഭോക്താവിന് എളുപ്പം. ചെന്ന് പെറുക്കിയെടുത്തിട്ടാൽ മതി. അവസാനം ഇതെല്ലാം എടുത്തിടാൻ വേറെ വലിയ കവറും. ചുരുക്കത്തിൽ ഒരു തവണ സൂപ്പർ മാർക്കറ്റിൽ നിന്നു തിരിച്ചുപോരുമ്പോൾ ചെറുതും വലുതുമായി മുപ്പത് പ്ലാസ്റ്റിക് കവറെങ്കിലും വീട്ടിലെത്തും. എന്നാൽ ഈ പ്ലാസ്റ്റിക് കവർ തിരിച്ചെടുക്കാൻ എവിടെയെങ്കിലും ഫലപ്രദമായ സംവിധാനം ഉണ്ടോ?



കവർ തന്ന കടക്കാരൻ അതു തിരിച്ചെടുക്കില്ല. ഭൂരിപക്ഷം തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്കും അത് സംസ്കരിക്കാനുള്ള സംവിധാനവും ഇല്ല. ഇതിന്റെ അനന്തര ഫലം റോഡിലും പറമ്പിലും വലിച്ചെറിയപ്പെടുന്ന പ്ലാസ്റ്റിക് മാലിന്യം.

അതുപോലെ കുപ്പിവെള്ളം. ശുദ്ധമായ വെള്ളം കിട്ടിയിരുന്ന കേരളത്തിൽ ഇന്ന് ഏറ്റവുമധികം വിറ്റഴിക്കപ്പെടുന്ന ഉത്പന്നമാണ് പ്ലാസ്റ്റിക് കുപ്പിയിൽ നിറച്ച കുടിവെള്ളം. ഒരു ലിറ്ററിന് 20 രൂപ വിലയാണ്. എന്നാലും പ്രശ്നമില്ല. ലക്ഷക്കണക്കിന് കുപ്പികളാണ് ദിവസവും വിറ്റുപോകുന്നത്. ഇതിനു പുറമേയാണ് ശീതളപാനീയങ്ങളും സോഡയും. ഈ പ്ലാസ്റ്റിക് മാലിന്യവും വന്നു ചേരുന്നത് റോഡരികിലേക്കു തന്നെ. ഇവയൊക്കെ ഓടയിലേക്കും മറ്റും വടിയുന്നു. അതോടെ ഒഴുക്കു നിലയ്ക്കുന്നു. കൊതുകു പെരുകുന്നു. രോഗം പടരുന്നു. ചിലർ ഈ പ്ലാസ്റ്റിക്ക് കൂട്ടിയിട്ട് കത്തിക്കും. അത് അതിനേക്കാൾ ഭീകരം. ഏതായാലും പൊതു സ്ഥലത്ത് പ്ലാസ്റ്റിക്ക്, റബർ മാലിന്യം കത്തിക്കുന്നത് നിരോധിച്ച് ഹൈക്കോടതി കഴിഞ്ഞ ദിവസം ഉത്തരവിട്ടിട്ടുണ്ട്. അത്രയും ആശ്വാസം.

അതുപോലെയാണ് ആധുനിക കാലത്തിന്റെ മുഖമുദ്രയായ ഫ്ളാറ്റ് സംസ്കാരം. തീർച്ചയായും ഫ്ളാറ്റുകൾ ഒഴിവാക്കാൻ കഴിയില്ല. എന്നാൽ ഫ്ളാറ്റ് നിർമാതാക്കൾ ലാഭക്കൊതി മൂത്ത് മാലിന്യ സംസ്കരണം, ശുദ്ധജല ലഭ്യത എന്നീ രണ്ടുകാര്യങ്ങൾ അവഗണിക്കുന്നതാണ് പരക്കെ കണ്ടുവരുന്ന രീതി. മാലിന്യ സംസ്കരണത്തിന് ഏറ്റവും ഫലപ്രദമായി ഫ്ളാറ്റ് വാസികളുൾപ്പെടെയുള്ള നഗരവാസികൾ കണ്ടെത്തിയിരിക്കുന്ന മാർഗം പ്ലാസ്റ്റിക് കവറിൽ ഭദ്രമായി കെട്ടി നഗരത്തിലെ തെരുവോരത്ത് വലിച്ചെറിയുകയാണ്. എന്നിട്ട് മാലിന്യത്തെപ്പറ്റി പരാതി പറയുകയും ആധുനിക ജീവിത ശൈലിയുടെ ഉപോത്പന്നമായ ഇ- വേസ്റ്റുകളെപ്പറ്റി ഇപ്പോഴും ആരും കാര്യമായി ചിന്തിച്ചിട്ടുപോലുമില്ല. മൊബൈൽ ഫോണും കംപ്യൂട്ടറും എല്ലാം ഉൾപ്പെടുന്ന ഇ- വേസ്റ്റ് സമീപഭാവിയിൽ തന്നെ നമ്മുടെ ഉറക്കം കെടുത്തും. ഇതിനു പുറമേയാണ് മെർക്കുറി അടങ്ങിയിരിക്കുന്ന കോടിക്കണക്കിന് സി.എഫ്.എൽ ബൾബുകളും ട്യൂബുകളും. ആലോചിച്ചാൽ തന്നെ തലപെരുക്കും.

ഇനി രണ്ടാമത്തെ ചോദ്യത്തിലേക്കു കടന്നുവരാം. മാലിന്യ സംസ്കരണത്തിന് നമ്മൾ എത്രമാത്രം പ്രാധാന്യം കൊടുക്കുന്നുണ്ട്?

മാലിന്യ സംസ്കരണം നടത്തി ഒരു പ്രദേശത്തെ ശുചിത്വമുള്ളതാക്കി നിലനിർത്തുക എന്നതാവണം ഒരു തദ്ദേശ സ്വയംഭരണ സ്ഥാപനത്തിന്റെ പ്രഥമവും പ്രധാനവുമായ കടമ. കാരണം ശുചിത്വമുള്ളിടത്ത് പകർച്ച വ്യാധികൾ പടരില്ല. മറ്റു രോഗബാധകളും കുറവായിരിക്കും. ഒരു പ്രദേശത്തെ ശുചിത്വം ഉറപ്പാക്കാൻ പലതരം ഇടപെടലുകൾ നടത്തേണ്ടിവരും. ഉറവിട സംസ്കരണം എന്ന ആശയം ഗ്രാമപ്രദേശങ്ങളിൽ ഏറ്റവും ഫലപ്രദമായി നടപ്പാക്കാവുന്നതാണ്. ജൈവമാലിന്യങ്ങളെ അതാത് വീടുകളിൽ തന്നെ കംപോസ്റ്റാക്കുകയോ ബയോഗ്യാസ് ഉത്പാദനത്തിന് ഉപയോഗിക്കുകയോ ഒക്കെ ചെയ്യാവുന്ന സംവിധാനങ്ങൾ ഇന്നു ചുരുങ്ങിയ ചെലവിൽ ചെയ്യാൻ കഴിയും. ഇതിനു ചുക്കാൻ പിടിക്കേണ്ടത് തദ്ദേശ സ്ഥാപനങ്ങളാണ്.

നഗരങ്ങളിൽ പോലും ജൈവ മാലിന്യ സംസ്കരണത്തിന് ബയോ ഗ്യാസ് പ്ലാന്റ് സംവിധാനവും മറ്റു മാലിന്യ സംസ്കരണത്തിന് വികേന്ദ്രീകൃത രീതിയും പ്രയോജനപ്പെടുത്താവുന്നതാണ്. നിർഭാഗ്യവശാൽ തദ്ദേശ ഭരണ സ്ഥാപനങ്ങളിലേക്ക് കടന്നുവരുന്നവരിൽ ഇത്തരം ഭാവനാത്മകമായ കാര്യങ്ങൾക്ക് നേതൃത്വം കൊടുക്കാൻ കഴിവും താൽപര്യവും ഉള്ളവരുടെ എണ്ണം തുലോം കുറവാണ്. എല്ലാവർക്കും അധികാരക്കസേരയിൽ മാത്രമാണ് താൽപര്യം. പിന്നെ തന്നെ ജിയപ്പിച്ചവർക്ക് ആടും കോഴിയും ഒക്കെ സംഘടിപ്പിച്ചുകൊടുക്കുന്നതിൽ തീരുന്നു അവരുടെ പ്രവർത്തനം. വൻ നഗരങ്ങളിലാണെങ്കിൽ തദ്ദേശ ഭരണാധികാരികൾക്ക് താൽപര്യം മാലിന്യത്തെയും കീശവീർപ്പിക്കാനുള്ള ഉപാധിയാക്കുന്നതിലാണ്. അതുകൊണ്ട് വികേന്ദ്രീകൃത മാലിന്യ നിർമാർജനത്തെ അവർ പ്രോത്സാഹിപ്പിക്കില്ല. ഓരോ വാർഡിലെയും മാലിന്യം ആ വാർഡിൽ തന്നെ സ്ഥലം കണ്ടെത്തി സംസ്കരിക്കുന്നതാണ് വികേന്ദ്രീകൃത സംസ്കരണത്തിന്റെ ഒരു രീതി. ഉറവിട സംസ്കരണത്തിന്റെ അൽപം വിപുലീകൃത രൂപം. എന്നാൽ മാലിന്യം ഒക്കെ ഞെളിയൻപറമ്പ് പോലെ എവിടെയെങ്കിലും ഒരുമിച്ചു കൊണ്ടിട്ട് അതിനു മുകളിൽ പേരിനു മണ്ണിടുന്നതിലാണ് പലർക്കും താൽപര്യം. ഇട്ട മണ്ണിന്റെ കണക്ക് ആരെയും ബോധ്യപ്പെടുത്തേണ്ടല്ലോ?

ചുരുക്കത്തിൽ അധികാരക്കസേര പിടിക്കുന്നതിന്റെ ലക്ഷ്യം തന്നെ ഇത്തരം ചില്ലറ അടിക്ക

ലാണെന്നു വരുന്നു. അപ്പോൾ ലക്ഷ്യം പാളുന്നു. 50 മൈക്രോണിൽ കുറഞ്ഞ പ്ലാസ്റ്റിക് കവർ വിൽക്കാൻ പാടില്ല എന്ന കോടതി ഉത്തരവ് പാലിക്കുന്നുണ്ടോ എന്നു നോക്കാൻ പോലും നമ്മുടെ തദ്ദേശ സ്ഥാപന അധികാരികൾക്കു കഴിയുന്നില്ല. ഇതൊക്കെ നോക്കാൻ വേണ്ടി ശമ്പളം കൊടുത്തിരുത്തിയിരിക്കുന്ന ഉദ്യോഗസ്ഥരുണ്ട്. അവർ കൃത്യമായി ശമ്പളം എഴുതിയെടുക്കുകയല്ലാതെ മറ്റൊന്നും ചെയ്യില്ല. നമ്മുടെ ബസ് സ്റ്റാൻഡുകളും മറ്റുമൊക്കെ കണ്ടാൽ അറയ്ക്കും. പൊതുസ്ഥലങ്ങൾ ശുചിയാക്കി ഇടണമെന്ന് നിർബന്ധപൂർവം പറയാൻ ബന്ധപ്പെട്ടവർ മറന്നുപോകുന്നതിന്റെ അനന്തര ഫലമാണ് ഇതും. ചുരുക്കത്തിൽ ചെയ്യേണ്ട കടമ പലരും മറന്നുപോകുമ്പോൾ നാട് ഒരു കുപ്പത്തൊട്ടിയായി മാറുന്നു. പ്ലാസ്റ്റിക്ക് കവർ പോലെയുള്ളവയുടെ സംസ്കരണത്തിന് ഉത്പാദകർ തന്നെ മാർഗം കണ്ടുപിടിക്കുന്നില്ലെങ്കിൽ അവരിൽ നിന്ന് അതിനായി തുക ഈടാക്കാനെങ്കിലും ശ്രമിക്കേണ്ടേ? ആലോചിക്കാവുന്നതാണ്. റോഡുനീളെ അറവുമാലിന്യം തള്ളുന്ന വേന്ദ്രൻമാരെയും സെപ്റ്റിക് ടാങ്ക് മാലിന്യം പുഴയിലും ഓടയിലും തള്ളുന്ന മിടുക്കൻമാരെയും പിടിക്കാൻ പ്രധാന പാതകളിലും  മറ്റും സിസിടിവി ക്യാമറ സ്ഥാപിച്ചാൽ സാധിക്കും. എന്നാൽ അതിനുപോലും താൽപര്യം ഇല്ലാത്ത തദ്ദേശ സ്ഥാപന ഭരണാധികാരികൾ വികസനം, മതനിരപേക്ഷത തുടങ്ങിയ വലിയ കാര്യങ്ങൾ മാത്രമാണ് എപ്പോഴും പറയുക. ശുചിത്വ നഗരം സൃഷ്ടിക്കലും ഒരു രാഷ്ട്രീയ പ്രവർത്തനം ആണെന്ന് ഇവരോടൊക്കെ ആരാണ് പറഞ്ഞു കൊടുക്കുക. തോമസ് ഐസക്കിനെങ്കിലും അതു കഴിയുമെന്നു വിശ്വസിക്കാം.

അതിനിടയിലും ആലപ്പുഴ പോലെ ചില രജത രേഖകൾ കാണുന്നുണ്ട് എന്നതു മാത്രമാണ് ആശ്വാസം. ശുചിത്വ കേരളം എന്നതൊക്കെ മുദ്രാവാക്യത്തിലൊതുക്കാതെ ഉണർന്നുപ്രവർത്തിക്കാൻ സംസ്ഥാന സർക്കാരിനു കൂടി കഴിഞ്ഞാൽ വാർഷിക വഴിപാട് പോലെ നടത്തുന്ന മഴക്കാല പൂർവശുചീകരണവും രോഗപ്രതിരോധ ക്യാംപുമൊക്കെ അവസാനിപ്പിക്കുകയും ചെയ്യാം. പക്ഷേ ഇതൊക്കെ ആരു കേൾക്കാൻ?

ഇനി മൂന്നാമത്തെ ചോദ്യം. പരിസ്ഥിതി സംരക്ഷണത്തിന് നമ്മൾ എത്ര പ്രാധാന്യം കൊടുക്കുന്നു.  വികസനം വികസനം എന്നൊരു വാക്കു മാത്രമേ നാട്ടിലെവിടെയും കേൾക്കാനുള്ളു. പക്ഷേ വികസനത്തിന്റെ ദോഷഫലങ്ങളിലൊന്നാണ് അളവില്ലാത്ത മാലിന്യവും എന്നു നമ്മൾ പറഞ്ഞു കഴിഞ്ഞു. പരിസ്ഥിതിയെ ഒന്നാകെ തകർക്കുന്ന തരത്തിലാണ് വികസന മന്ത്രം ഇന്നു മുഴങ്ങിക്കൊണ്ടിരിക്കുന്നത് എന്നു പറയാതെ വയ്യ.  വികസനത്തിനു മുന്നിൽ പരിസ്ഥിതിയും പരിസ്ഥിതിക്കു മുന്നിൽ വികസനവും പകച്ചുനിൽക്കുന്ന കാലമാണിത്. ഒരു വശത്ത് സകല കുന്നുകളും മലനിരകളും ഇടിച്ചു നിരത്തണമെന്നും സകല തണ്ണീർത്തടങ്ങളും നികത്തി കെട്ടിടം പണിയണമെന്നും ആവേശം കൊള്ളുന്ന വികസന വാദികൾ. മറുവശത്ത് ഇനിയൊരു നിർമാണവും അനുവദിക്കില്ല എന്നു വാശിപിടിക്കുന്ന പരിസ്ഥിതിവാദികൾ. ഇതു രണ്ടും തമ്മിലുള്ള ഏറ്റുമുട്ടലാണ് ഇന്ന് ലോകമെല്ലായിടവും കാണുന്നത്. എന്നാൽ കേരളത്തിൽ ഈ പ്രശ്നം സവിശേഷമായ ശ്രദ്ധ ആകർഷിക്കുന്നത് ഇവിടുത്തെ സവിശേഷമായ ഭൂപ്രകൃതി കൊണ്ടും കാലാവസ്ഥ കൊണ്ടും താരതമ്യേന ചെറിയ ഭൂവിസ്തൃതി കൊണ്ടും ആണ്.  ശരിയാണ്. സ്വാതന്ത്ര്യം കിട്ടുന്നതിനു മുമ്പ് പരിമിതമായ ജീവിതസാഹചര്യങ്ങളോട് മല്ലടിച്ചിരുന്ന ഒരു കേരളമല്ല ഇന്നുള്ളത്. എല്ലാവർക്കും നല്ല വീടുകളും ആരോഗ്യ പരിരക്ഷണ സംവിധാനങ്ങളും ഗതാഗത സംവിധാനങ്ങളും ഒക്കെയുള്ള നാടായി കേരളം മാറിയിട്ടുണ്ട്. ഒരു പക്ഷേ പാശ്ചാത്യരാജ്യങ്ങളോട് കിടപിടിക്കുന്ന ജീവിതനിലവാരം തന്നെ പല രംഗങ്ങളിലും നേടിയിട്ടുമുണ്ട്. പക്ഷേ വികസനം വികസനം എന്ന ഭ്രാന്തമായ സ്വപ്നത്തിനു പിന്നാലെ പായുമ്പോൾ നമുക്ക് പലതും നഷ്ടപ്പെടുന്നുണ്ടെന്ന ഓർമപ്പെടുത്തലുകളാണ് പരിസ്ഥിതി രംഗത്തു പ്രവർത്തിക്കുന്നവർ മുന്നോട്ടു വയ്ക്കുന്നത്. നമുക്ക് നല്ല വെള്ളവും വായുവും നഷ്ടമാകുന്ന, നമ്മുടെ കുന്നുകളും മലകളും നഷ്ടമാകുന്നു, അരുവികളും തോടുകളും നഷ്ടമാകുന്നു, തുടങ്ങി ഒട്ടേറെ നഗ്നയാഥാർഥ്യങ്ങൾ അവർ നമ്മുടെ പരിഗണനയ്ക്കായി സമർപ്പിക്കുന്നു. ശരിയാണ് പുനർവിചിന്തനത്തിനുള്ള സമയമാണിത്.

അതിന് ആദ്യം വേണ്ടത് സമഗ്രമായ പഠനമാണ്. ഈ ചെറിയ ഭൂമിയിൽ എന്തു വികസനമാണ് വേണ്ടത്, പ്രകൃതി വിഭവങ്ങളെത്രത്തോളം ഉപയോഗപ്പെടുത്താം, ഗുണമേന്മയുള്ള ഒരു ജീവിതം നയിക്കാൻ എന്തൊക്കെ വേണം തുടങ്ങി അടിസ്ഥാനപരമായ ഒരു പഠനം. നമുക്കറിയാവുന്നതുപോലെ ഏതൊരു സമൂഹത്തിന്റെയും പുരോഗതിയിൽ വൈദ്യുതി വഹിച്ച പങ്ക് ശ്രദ്ധേയമാണ്. ഇന്ന് വൈദ്യുതി ഇല്ലാത്ത ഒരു ജീവിതം നമുക്ക് ആലോചിക്കാനേ വയ്യ. മുമ്പ് വെളിച്ചം കാട്ടുക, അല്ലെങ്കിൽ ഫാക്ടറികൾ പ്രവർത്തിപ്പിക്കുക തുടങ്ങിയ ദൗത്യങ്ങൾ മാത്രമേ വൈദ്യുതിക്ക് ഉണ്ടായിരുന്നുള്ളു. എന്നാൽ ഇന്ന് നമ്മുടെ ദൈനംദിന ജീവിതത്തിലെ ഓരോ കാര്യങ്ങളിലും വൈദ്യുതിയുടെ ആവശ്യം വർധിച്ചുവരികയാണ്. എന്നാൽ ഇതിനനുസരിച്ച് നമ്മുടെ ഉത്പാദനം വർധിക്കുന്നുമില്ല.  ജലവൈദ്യുതി എന്ന സങ്കൽപത്തിലാണ് നമ്മൾ കേര



# അഭയാർത്ഥികളും ഫ്രാൻസിസ് മാർപ്പാപ്പയും



**റവ. ഡോ. മാത്യു ചാർത്താകുഴിയിൽ**
തിരുവനന്തപുരം സെന്റ് മേരീസ് മലങ്കര സെമിനാരിയിൽ
ദൈവശാസ്ത്ര വിഭാഗം പ്രൊഫസറാണ്



**മാർപാപ്പ അഭയാർത്ഥികളുടെ വക്താവ്**

അടുത്തകാലത്ത് യൂറോപ്യൻ രാജ്യങ്ങൾ നേരിടുന്ന ഏറ്റവും വലിയ പ്രതിസന്ധിയാണ് മദ്ധ്യപൂർവ്വ ദേശത്തു നിന്നും, ഏഷ്യയിൽ നിന്നും, ആഫ്രിക്കയിൽ നിന്നും അവിടേയ്ക്കുള്ള അനിയന്ത്രിതമായ അഭയാർത്ഥി പ്രവാഹം. യുദ്ധങ്ങളും, തീവ്രവാദവും സൃഷ്ടിച്ചിരിക്കുന്ന അരക്ഷിതാവസ്ഥയും, കഷ്ടപ്പാടുകളും സാധാരണക്കാരുടെ ജീവിതത്തെ ദുരിതപൂർണ്ണമാക്കിയിരിക്കയാണ്. ക്രിസ്ത്യാനികളും മറ്റു ന്യൂനപക്ഷവിഭാഗക്കാരും ഈ പ്രദേശങ്ങളിൽ വംശനാശഭീഷണി നേരിടുകയാണ്. സ്വന്തം നാടും വീടും ഉപേക്ഷിച്ച്, സാഹസം നിറഞ്ഞ, തീരെ സുരക്ഷിതമല്ലാത്ത മാർഗ്ഗങ്ങളിലൂടെ ജീവനും കൊണ്ടോടുന്ന

ളത്തിലെ വൈദ്യുതി രംഗം മുന്നോട്ടുകൊണ്ടുപോയത്. ഇടുക്കി പദ്ധതി പോലെ ഒരു വൻകിട ഡാം പണിതപ്പോൾ നമ്മൾ വൈദ്യുതി കാര്യത്തിൽ മിച്ചമായി എന്നുപോലും അഹങ്കരിച്ചു. എന്നാൽ അതുകൊണ്ടൊന്നും വർധിച്ചുവരുന്ന ആവശ്യങ്ങൾ നിറവേറ്റാനാവില്ല എന്നു കണ്ടപ്പോൾ ഇനി എവിടെയൊക്കെ നിന്ന് ജലവൈദ്യുതി ഉത്പാദിപ്പിക്കാം എന്നായി ചിന്ത.

ജലവൈദ്യുതി ഉത്പാദനത്തിന് ഒരു കുഴപ്പമുണ്ട്. ഏക്കർ കണക്കിന് വനം നശിപ്പിച്ചു മാത്രമേ വൻകിട അണക്കെട്ടുകൾ നിർമിക്കാനാവൂ. അതുകൊണ്ടാണ് വൈദ്യുതി ബോർഡ് മുന്നോട്ടുവച്ച വൻകിട പദ്ധതിയായ സൈലന്റ് വാലി പദ്ധതിക്കെതിരെ വൻ പ്രക്ഷോഭം ഉയർന്നുവന്നതും ബോർഡിന് പിൻമാറേണ്ടി വന്നതും. ഇപ്പോൾ ആതിരപ്പള്ളിക്കെതിരെ വൻ പ്രക്ഷോഭം ഉയർന്നുവരുന്നതും. ആണവ വൈദ്യുതി നിലയങ്ങളുടെ സുരക്ഷിതത്വം നമുക്കുറപ്പില്ലതാനും. അതുകൊണ്ടുതന്നെ പരിസ്ഥിതി സൗഹൃദമായ സൗരവൈദ്യുതി, കാറ്റിൽ നിന്നു വൈദ്യുതി തുടങ്ങിയ കാര്യങ്ങളിലേക്ക് നമ്മൾ മാറേണ്ടതുണ്ട്. ഇനി വൻകിട അണക്കെട്ടുകളും മറ്റും താങ്ങാനുള്ള ശേഷി നമ്മുടെ ഈ ഭൂവിഭാഗത്തിനുണ്ടെന്നു തോന്നുന്നില്ല. പശ്ചിമഘട്ടം ഏതാണ്ട് പൂർണമായി തന്നെ നമുക്ക് നഷ്ടപ്പെടുന്ന അവസ്ഥയാണ്. ഈ സ്ഥിതി എങ്ങനെ പരിഹരിക്കണമെന്ന് ആർക്കും ഒന്നറിയില്ലതാനും. ഒന്നുകിൽ നമ്മുടെ ഉപഭോഗതൃഷ്ണയെ പരിമിതപ്പെടുത്തുക, അല്ലെങ്കിൽ മലിനമായ, ചുട്ടുപൊള്ളുന്ന, രോഗപീഡകളാൽ വലയുന്ന ഒരു കേരളത്തിൽ ജീവിക്കുക. ഏതു വേണമെന്ന് ജനങ്ങളും ഭരണാധികാരികളും തീരുമാനിക്കേണ്ടുന്ന സമയമാണ് മുന്നിലുള്ളത്.

മേമ്പൊടി:

നമ്മുടെ ഭരണാധികാരികളും ഉദ്യോഗസ്ഥരും കിട്ടുന്ന അവസരത്തിലൊക്കെ വിദേശ രാജ്യങ്ങളിലേക്ക് ടൂറ് പോകുന്നവരാണ്. അവിടെപോയി ആസ്വദിച്ച് വന്നിട്ട് അവിടൊക്കെ 'എന്നാ വൃത്തിയാ' എന്നു പറയും മുമ്പ് അവിടെ അതെങ്ങനെ സാധിക്കുന്നു എന്നു കൂടി നോക്കണം. വേറെയെങ്ങും വേണ്ട, പോണ്ടിച്ചേരിയിൽ വരെ പോയി നോക്കണം. അവിടുത്തെ കനാലിനു മറുകരെയുള്ള ഭാഗം ഒരു വിദേശ നഗരത്തോടു കിടപിടിക്കും. അവരതെങ്ങനെ സാധിച്ചു എന്നു മാത്രം ചോദിച്ചറിയുക. ഒക്കുമെങ്കിൽ കൊള്ളാവുന്ന മാതൃകകൾ ഇവിടെയും പകർത്തുക. പണ്ടാരാണ്ടു ചോദിച്ചതുപോലെ നമ്മൾ ഇനിയൊണ് യഥാർഥത്തിൽ പരിഷ്കൃതരാവുക?

വരുടെ കരളലിയിക്കുന്ന കഥകൾ അനുദിനം വാർത്തകളിൽ നിറഞ്ഞുനില്ക്കുന്നു. ലോകരാജ്യങ്ങൾ അഭയാർത്ഥി പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്ന രീതിയോട് സമ്മിശ്ര പ്രതികരണങ്ങളാണ് പ്രകടിപ്പിക്കപ്പെട്ടിട്ടുള്ളത്. വളരെ അനുകരണീയവും, സുവിശേഷമൂല്യങ്ങളിലധിഷ്ഠിതവുമായ പ്രതികരണമാണ് ആഗോളസഭാതലവനായ ഫ്രാൻസിസ് മാർപാപ്പ പ്രകടിപ്പിച്ചിരിക്കുന്നത്. അഭയാർത്ഥികളോടുള്ള പാപ്പായുടെ മനോഭാവം ക്രിസ്തുവിനു പാവങ്ങളോടും, പരിത്യക്തരോടുമുള്ള സ്നേഹഭാവത്തിന്റെ വിപുലീകരണമായിട്ടാണ് വ്യാഖ്യാനിക്കപ്പെടുന്നത്. തങ്ങൾക്കുവേണ്ടി സംസാരിക്കാൻ ഒരു ദൈവീക മനുഷ്യനെ കിട്ടിയതിന്റെ സന്തോഷത്തിലാണ് അഭയാർത്ഥികൾ.

**ദൈവാലയ വാതിലുകൾ അഭയാർത്ഥികൾക്കായി തുറക്കപ്പെടുന്നു**

മാർപാപ്പയുടെ ആഹ്വാനത്തിന് പ്രതികരണമായിട്ട് ഇറ്റലിയിലെയും, ജർമ്മനിയിലെയും, മറ്റു യൂറോപ്യൻ രാജ്യങ്ങളിലെയും അനേകം കത്തോലിക്കാ ദേവാലയങ്ങൾ തങ്ങളുടെ വാതിലുകൾ അഭയാർത്ഥികൾക്കായി തുറന്നുകൊടുത്തു. അതിനൊക്കെ മാതൃകയായി മാർപാപ്പ തന്നെ 2015 സെപ്റ്റംബറിൽ രണ്ടു കുടുംബങ്ങൾക്ക് വത്തിക്കാനിൽ അഭയമരുളി. വത്തിക്കാൻ സിറ്റിക്ക് അകത്തുതന്നെയുള്ളൂ സെന്റ് പീറ്റേഴ്സ് ബസിലിക്കയും, സെന്റ് ആൻസ് ദേവാലയവുമാണ് അവരെ ഏറ്റെടുത്തത്.

**"ആഗോളവത്കരണത്തിന്റെ അനാസ്ത"**

പാവങ്ങളോടുള്ള പക്ഷം ചേരൽ സഭയുടെ സാമൂഹിക പ്രതിബദ്ധതയുടെ ഭാഗമായും സുവിശേഷ ശൈലിക്കനുസൃതമായും മാർപാപ്പ ചെയ്യുന്നതാണ്. തന്റെ ജന്മദിനത്തിൽ റോമിന്റെ തെരുവോരത്തു കിടന്നവരെ വിളിച്ചുവരുത്തി ഭക്ഷണം കൊടുത്തു മാതൃകകാട്ടുകയും യാചകർക്കു വത്തിക്കാനിലെത്തി കുളിക്കാനും മുടിവെട്ടാനുമൊക്കെയുള്ള സൗകര്യം ചെയ്തു കൊടുക്കുകയും ചെയ്തു. ഈ മനോഭാവത്തിന്റെ അടിസ്ഥാനത്തിൽ വേണം അഭയാർത്ഥികളോടുള്ള സ്നേഹത്തെയും വിലയിരുത്താൻ. മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടതിനു ശേഷം റോമിനു പുറത്തു ഫ്രാൻസിസ് മാർപാപ്പ നടത്തിയ ആദ്യ സന്ദർശനങ്ങളിലൊന്ന് ഇറ്റലിയിലെ ലാവെദൂസ ദ്വീപിലേയ്ക്ക് നടത്തിയതാണ്. "ആഗോളവത്കരണത്തിന്റെ അനാസ്ത"യെന്നാണ് അഭയാർത്ഥികളുടെ കഷ്ടപ്പാടിനെക്കുറിച്ച് മാർപാപ്പ പ്രതികരിച്ചത്. കഴിഞ്ഞ ഫെബ്രുവരി മാസത്തിൽ വടക്കെ അമേരിക്കൻ രാജ്യമായ മെക്സിക്കോ സന്ദർശിച്ച വേളയിൽ പാപ്പ അമേരിക്കയുമായുള്ള മെക്സിക്കോയുടെ അതിർത്തിയിൽ ഒരു പ്രത്യേക സന്ദർശനം നടത്തി. അടുത്ത അമേരിക്കൻ പ്രസിഡന്റ് സ്ഥാനാർത്ഥിയായ ഡോണൾഡ് ട്രമ്പിന്റെ അമേരിക്കൻ-മെക്സിക്കൻ അതിർത്തിയിൽ മതിലു നിർമ്മിക്കണമെന്ന ആശയത്തെ "മതിലു നിർമ്മിച്ചു മനുഷ്യരാശിയെ വേർതിരിക്കുന്നവർ ക്രിസ്ത്യാനിയല്ല" എന്നു പറഞ്ഞു തള്ളിക്കളഞ്ഞു.

**പാപ്പ ലസ്ബോസ് ദ്വീപിൽ**

ഫ്രാൻസിസ് മാർപാപ്പായുടെ ഏറ്റം ശ്രദ്ധേയമായ അഭയാർത്ഥി പ്രശ്നങ്ങളിലുള്ള ഇടപെടൽ നടന്നത് ഇക്കഴിഞ്ഞ ഏപ്രിൽ 16-ാം തീയതി ഗ്രീസിലെ ലസ്ബോസ് ദ്വീപിലേയ്ക്ക് നടത്തിയ ഹൃസ്വ യാത്രയാണ്. ഐലൻ കുർദ്ദി എന്ന മൂന്നു വയസുകാരൻ സിറിയൻ കുട്ടിയുടെ മൃതദേഹം തുർക്കിയുടെ കടൽക്കരയിൽ കിക്കുന്നദൃശ്യം ലോക മനസാക്ഷിയെ ഉലച്ചിരുന്നു. മാർപാപ്പയുടെ ലസ്ബോസ് സന്ദർശനം വഴിയായി അഭയാർത്ഥികളുടെ വിവിധങ്ങളായ പ്രശ്നങ്ങൾ ലോകശ്രദ്ധയിൽ കൊണ്ടുവരുന്നതിനു സഹായിച്ചു.

**ലസ്ബോസ് ഐക്യത്തിന്റെ മാതൃക**

വലിയൊരു ക്രിസ്തീയ സാക്ഷ്യത്തിനും ലസ്ബോസ് വേദിയായി. പല ഓർത്തഡോക്സ് സഭകളും ആത്മീയ അദ്ധ്യക്ഷനായി കരുതുന്ന കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് ബർത്തലോമിയോ I-ാമനും ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷൻ ആർച്ച് ബിഷപ്പ് ഇറോനിമൂസും മാർപാപ്പയോടുകൂടി അഭയാർത്ഥികളെ സന്ദർശിച്ചു. അവരുടെ സാന്നിദ്ധ്യത്തിന്റെ പ്രധാന്യമറിയാൻ 2001-ൽ ജോൺപോൾ 2-ാമൻ മാർപാപ്പ ഗ്രീസ് സന്ദർശിച്ചവേളയിലുണ്ടായ സംഭവ വികാസങ്ങൾ വിശകലന വിധേയമാക്കണം. ഗ്രീക്ക് ഓർത്തഡോക്സ് സഭാ സന്യാസികൾ അദ്ദേഹത്തിന്റെ യാത്ര റദ്ദാക്കപ്പെടുന്നതിനുവേണ്ടി കൂട്ടപ്രാർത്ഥനകൾ സംഘടിപ്പിക്കുകയും, സാധാരണ വിശ്വാസികൾ അവരുടെ എതിർപ്പു തെരുവിൽ പ്രകടിപ്പിക്കുകയും ചെയ്തു. ആയിരം വർഷത്തെ വിഭജനത്തിന്റെ മുറിവുണങ്ങിയിട്ടില്ല എന്നു തെളിയിക്കുന്നതായിരുന്നു ആ സംഭവങ്ങൾ. എന്നാൽ വി. ജോൺ പോൾ 2-ാമൻ മാർപാപ്പ തുടങ്ങിവച്ച അനുരഞ്ജന സംരംഭങ്ങൾ ഫലമണിയുന്നതിന്റെ ലക്ഷണങ്ങളാണു ഫ്രാൻസിസ് മാർപാപ്പായുടെ സന്ദർശന സമയത്തുണ്ടായത്. മാത്രമല്ല സഹജീവികളുടെ സഹനത്തിനു മുൻപിൽ പഴയ വ്യത്യാസങ്ങളൊക്കെ മറന്നു പ്രവർത്തിക്കാൻ ഇഛാശക്തിയുള്ള നേതൃത്വമാണ് സഭയുടേതെന്നു ഇവർ തെളിയിക്കുകയും ചെയ്തിരിക്കുന്നു.

**സ്നേഹത്തിന്റെ ക്രിസ്തീയ മാതൃക**

മാർപാപ്പാ കാണിക്കുന്ന ഔദാര്യതയുടെ ആഴം മനസിലാക്കണമെങ്കിൽ അഭയാർത്ഥികളുടെ മത പശ്ചാത്തലവും അറിയേണ്ടതുണ്ട്. അഭയാർത്ഥികളിൽ വളരെ ചെറിയൊരു വിഭാഗമാണ് ക്രിസ്ത്യാനികളും, മറ്റ് ന്യൂനപക്ഷ വിഭാഗങ്ങളും. ഇവിടെ നടക്കുന്ന യുദ്ധങ്ങളും തീവ്രവാദവുമെല്ലാം ഇസ്ലാം മതത്തിൽ വിശ്വസിക്കുന്നുവെന്നു അവകാശപ്പെടുന്നവരുടെ നേതൃത്വത്തിലാണ്. തന്റെ ഹൃസ്വ സന്ദർശനത്തിനുശേഷം മടങ്ങിയ മാർപാപ്പ തന്റെ കൂടെ മൂന്നു






ഉണ്ണി അമ്മയമ്പലം

# ദീർഘായുസ്സ് ഉണ്ടാകാൻ

ഒരിക്കൽ, കൗൺസലിംഗ് നടത്തുമ്പോൾ ഒരപ്പച്ചൻ പറഞ്ഞ കഥ എന്റെ കണ്ണു നനച്ചു.

പട്ടിണി കിടന്ന് രാത്രിയും പകലും അദ്ധ്വാനിച്ച് മകനെ വളർത്തി. അവന്റെ വളർച്ചയുടെ ഓരോ പടവിലും ആനന്ദിച്ച്, ആഹ്ലാദിച്ച് ദൈവത്തെ സ്തുതിച്ചു. പ്രതീക്ഷിച്ചതിലും ഒത്തിരി അവൻ വളർന്നു. ചെറ്റപുരയുടെ സ്ഥാനത്ത് വലിയ ബംഗ്ലാവ് അവൻ പണിതുയർത്തി. മനോഹരമായി മോടിപിടിപ്പിച്ചു, സുന്ദരമായി ചായം പൂശി. എല്ലാം കണ്ട് മനസ്സ് സന്തോഷിച്ചു. അവൻ രണ്ട് വലിയ പട്ടികളെ വാങ്ങി, അതിനും എനിക്കു വിരോധമില്ല. നല്ല രണ്ടു പട്ടികളുള്ളത് വീടിന് കാവലാണ

---

കുടുംബത്തിൽനിന്ന് 12 പേരെ കൊണ്ടുപോന്നു. അവരെല്ലാവരും തന്നെ ഇസ്ലാം മതത്തിൽപ്പെട്ടവരായിരുന്നു. ക്രിസ്ത്യാനികളെ അതിക്രൂരമായി പീഢിപ്പിക്കുകയും, ഉന്മൂലനം ചെയ്യാൻ പരിശ്രമിക്കുകയും ചെയ്യുന്ന മത തീവ്രവാദിതൾക്കു ക്രിസ്തുവിന്റെ സ്നേഹത്തെക്കുറിച്ചറിയിക്കാൻ ഇതിൽപരം എന്തു മാതൃകയാണ് നല്കാനുള്ളത്!

**ആശങ്കയുടെ കാരണങ്ങൾ**

അതിനോടു ചേർത്തു വായിക്കേണ്ടതാണ് യൂറോപ്പിൽ വലിയൊരു വിഭാഗം ആളുകൾ അനിയന്ത്രിതമായ അഭയാർത്ഥിപ്രവാഹത്തോടു പ്രകടിപ്പിക്കുന്ന ആശങ്ക. അഭയം കൊടുക്കുമ്പോഴും ഭീകരവാദത്തിന്റെ വിത്തുകൾ പാകി മുളക്കുന്ന നിലങ്ങളായി അഭയസ്ഥാനങ്ങൾ മാറുമോയെന്ന ഭീതി പലരിലുമുണ്ട്. അതിനാൽത്തന്നെ, അഭയാർത്ഥികളുടെ മാതൃരാജ്യത്തെ ആഭ്യന്തര പ്രശ്നങ്ങൾ അവസാനിക്കുന്ന മുറയ്ക്ക് അവരെ തിരികെയെത്തിക്കുന്നതിനുള്ള പദ്ധതികളും ആലോചിക്കുന്ന രാജ്യങ്ങളുമുണ്ട്. അതിന്റെ പ്രായോഗികത ഇനിയും ഉരുത്തിരിയേണ്ടിയിരിക്കുന്നു. കാരണം ജർമ്മനിയിൽ മാത്രം ഏകദേശം പത്തുലക്ഷത്തോളം അഭയാർത്ഥികളുണ്ട്.

**അഭയാർത്ഥികൾക്കിടയിലെ ആഭ്യന്തരപ്രശ്നങ്ങൾ**

അഭയാർത്ഥികൾക്കിടയിൽതന്നെ ധാരാളം ആഭ്യന്തര പ്രശ്നങ്ങളുണ്ട്. ആഫ്രിക്കയിൽ നിന്നും വന്ന മുസ്ലീം അഭയാർത്ഥികൾ തങ്ങളുടെ ബോട്ടിലുണ്ടായിരുന്ന ക്രിസ്ത്യൻ അഭയാർത്ഥികളെ കടലിൽ എറിഞ്ഞതായ വാർത്തകൾ ഉണ്ടായിരുന്നു. ജർമ്മൻ മെത്രാൻ സമിതി അഭയാർത്ഥികൾക്കിടയിലെ പ്രശ്നങ്ങൾ പഠിക്കാൻ ഒരു സമിതിയെ നിയോഗിച്ചിരുന്നു. അതിന്റെ പ്രധാന അന്വേഷണങ്ങളിലൊന്ന് ക്രിസ്ത്യാനികളെയും മറ്റു ന്യൂനപക്ഷങ്ങളെയും ഭൂരിപക്ഷം വരുന്ന മുസ്ലീം അഭയാർത്ഥികൾ മതം മാറ്റത്തിനും മറ്റും പ്രേരിപ്പിക്കുന്നു എന്നതായിരുന്നു. എന്തായാലും യൂറോപ്യൻ ഭരണകൂടം വളരെ സൂക്ഷ്മതയോടെ കൈകാര്യം ചെയ്യേണ്ട ഒരു വിഷയമായി അഭയാർത്ഥി പ്രശ്നം മാറിയിരിക്കുന്നു.

**എല്ലാവരും ദൈവത്തിന്റെ മക്കൾ**

മാർപ്പാപ്പ കൂടെക്കൊണ്ടുപോന്ന സിറിയൻ അഭയാർത്ഥികൾ തങ്ങൾക്കു പുതുജീവൻ നല്കിയ രക്ഷകനായിട്ടാണ് ഫ്രാൻസിസ് മാർപ്പാപ്പയെ വിശേഷിപ്പിച്ചത്. എന്തുകൊണ്ടാണ് ഇവരെ കൂടെക്കൊണ്ടുപോകുന്നത് എന്ന ചോദ്യത്തിന് “എല്ലാവരും ദൈവത്തിന്റെ മക്കളാണ്'' എന്ന പ്രതികരണമാണ് മാർപാപ്പ നടത്തിയത്. തന്റെ പ്രവർത്തിയെ “വലിയ സമുദ്രത്തിൽ ഒരു തുള്ളി ജലം” ഒഴിക്കുന്നതുപോലെയാണ് എന്നാണ് മാർപ്പാപ്പ വിശേഷിപ്പിച്ചത്. പക്ഷേ ആ ചെറിയ തുള്ളിയും സമുദ്രത്തെ വ്യത്യസ്തമാക്കും. പുതുജീവൻ ലഭിച്ച അഭയാർത്ഥികൾ തങ്ങൾക്ക് അഭയമരുളിയവരുടെ മനോഭാവങ്ങളെ മാനിക്കുന്ന തരത്തിലുള്ള പ്രവർത്തികൾകൊണ്ട് സ്നേഹത്തിന്റെയും നന്മയുടെയും തിരിനാളം കെടാതെ സൂക്ഷിക്കാനും കടപ്പെട്ടിരിക്കുന്നു. ■




ല്ലോ. അതിനുവേണ്ടി ദിവസം 200 രൂപ ചെലവാകും. അതിലും എനിക്ക് എതിരില്ല. അവൻ, എന്റെ പൊന്നുമോനുണ്ടാക്കുന്നതാണല്ലോ.... അതിനെ ശുശ്രൂഷിക്കാൻ അവൻ രാവിലെയും വൈകിട്ടും ഓരോ മണിക്കൂർ ചെലവഴിക്കും. അതും വേണ്ടതു തന്നെയാ. പക്ഷേ ഈ പാവപ്പെട്ട അപ്പന് അവനോടൊന്നു മിണ്ടണം എന്നു തോന്നിയാൽ അതിനവന് നേരമില്ല. അവന്റെ ചിരിയിലും കളിയിലും പങ്കെടുക്കാൻ അനുവാദമില്ല. ഒരു നല്ല തോർത്തു വാങ്ങിത്തരാൻ അവനു പൈസയില്ല. മുറിക്കുള്ളിൽ നിന്നും പുറത്തിറങ്ങാൻ അനുവാദമില്ല. പട്ടിയെ ശുശ്രൂഷിക്കാൻ രണ്ടുമണിക്കൂറും അതിനു മുടക്കാൻ ദിവസം 200 രൂപയുമുള്ള മോന് അവന്റെ അപ്പനുകൊടുക്കാൻ ഒന്നുമില്ലേ........മോനേ.....

"പിതാവിനെയോ മാതാവിനെയോ അധിക്ഷേപിക്കുന്നവൻ മരിക്കണം എന്ന് ദൈവം കല്പിച്ചിരിക്കുന്നു. എന്നാൽ നിങ്ങൾ പറയുന്നു; ആരെങ്കിലും തന്റെ പിതാവിനോടോ മാതാവിനോടോ എന്നിൽ നിന്ന് നിങ്ങൾക്ക് ലഭിക്കേണ്ടത് വഴിപാടായി നല്കിക്കഴിഞ്ഞു എന്നു പറഞ്ഞാൽ പിന്നെ അവൻ അവരെ സംരക്ഷിക്കേണ്ടതില്ല എന്ന്"(മത്തായി. 15: 5).

ഒന്നിന്റെ പേരിലും മാതാവും പിതാവും നിന്ദിക്കപ്പെടുന്നത് ദൈവത്തിനിഷ്ടമല്ല. മകനിൽ നിന്നും മകളിൽ നിന്നും മാതാവിനും പിതാവിനും ലഭിക്കേണ്ടത് ലഭിക്കുക തന്നെ വേണം. പള്ളി പണിയിക്കുന്നതോ, ധർമ്മസ്ഥാപനം നടത്തുന്നതോ, ഭിക്ഷകൊടുക്കുന്നതോ ഒന്നും മാതാപിതാക്കൾക്കുള്ളതിന് പകരം ആവില്ല എന്ന് വചനം വ്യക്തമാക്കുന്നു.

ഇന്ന് ഒത്തിരി കുടുംബങ്ങളിൽ മാതാപിതാക്കൾ മക്കളുടെ നിന്ദനമേറ്റ് മരിക്കാൻ നിവൃത്തിയില്ലാത്തതുകൊണ്ട് ജീവിച്ചുപോകുന്നു. നാം കല്പന ഓർക്കണം. ദീർഘായുസ്സ് ഉണ്ടാകാൻ മാതാവിനെയും പിതാവിനെയും ബഹുമാനിക്കുക.

**ഉപകാരസ്മരണ**



**ഒരു വിശ്വാസി**



# യുവത്വം യേശുവിൽ പ്രോജ്ജ്വലിക്കട്ടെ!



**ടോംസ് ആന്റണി**
പരിശീലകൻ, പ്രഭാഷകൻ

ജീവിതത്തിന്റെ വസന്തകാലഘട്ടമാണ് യുവത്വം. ആരോഗ്യവും സൗന്ദര്യവും കർമ്മ കുശലതയും സമ്മേളിക്കുന്ന അതുല്യമായ കാലഘട്ടം. യുവത്വം ദൈവം കനിഞ്ഞരുളുന്ന നിധിയാണ്. അതീവമായ ഗൗരവത്തോടും, പ്രാധാന്യത്തോടും കൂടി വേണം ഈ കാലഘട്ടത്തെ സമീപിക്കുവാനം, ആശ്ലേഷിക്കുവാനും.

യുവത്വം വെറുതെ ആഘോഷിച്ച് തിമിർത്ത് ജീവിക്കേണ്ട ഒരു കാലഘട്ടമല്ല; കാലഘട്ടത്തിന്റെ തിന്മകളിലേയ്ക്ക് ചാടിക്കടന്ന് അതിൽ ആനന്ദിച്ചു തീർക്കേണ്ട കാലഘട്ടമല്ല അത്. യുവത്വം നന്നായി ആഘോഷിക്കുന്നതിനുള്ള വലിയ സാധ്യതകൾ നമ്മുക്കു മുമ്പിലുണ്ട്. പക്ഷെ നല്ല സാധ്യതകളെ ഇന്നത്തെ പല യുവജനങ്ങളും കണ്ടില്ലെന്നു നടക്കുന്നു എന്നത് ഖേദകരമാണ്.

### യുവത്വം യേശുവിന്

അനുകരണവാഞ്ച യുവത്വത്തിന്റെ എന്തു കോമാളിത്തരം കാണിച്ചാലും അതിനെ അന്ധമായി യുവജനങ്ങൾ അനുകരിക്കാറുണ്ട്. ഇന്ന് കലാ-സാഹിത്യ, കായിക-രാഷ്ട്രീയ രംഗങ്ങളിലെല്ലാം യുവജനതയെ ആകർഷിക്കുന്ന താരങ്ങൾ ഉണ്ട്.

ഈ താരങ്ങളുടെ നന്മകളോടൊപ്പം ഇവരിലെ വ്യക്തിത്വവൈകല്യങ്ങളും യുവജനങ്ങളിലേയ്ക്ക് ചേക്കേറും. അന്ധമായ അനുകരണം ആത്യന്തി കമായി ആപത്തിലേയ്ക്ക് നയിക്കും.

ഡോ. സുകുമാർ അഴീക്കോട് ഒരിക്കൽ ഇങ്ങനെ പറഞ്ഞു "നിങ്ങൾ സ്റ്റാറുകളെ അകലെ നിന്നു കണ്ടുമാത്രം സൗന്ദര്യം ആസ്വദിക്കുക. അടുത്തു ചെന്നാലോ പൊള്ളും'' അടുത്തു ചെന്നാൽ പൊള്ളുന്ന സ്റ്റാറുകളാണ് നമുക്കുചുറ്റും.

എന്നാൽ യുവത്വത്തിന്റെ നിറവിൽ അജയ്യ നായി ജീവിച്ച് അപരോന്മുഖതയുടെ മൂർത്താ വതാരമായി മാറിയ യേശു എല്ലാ താരങ്ങൾക്കും അപ്പുറമാണ്. താരങ്ങളുടെ താരമല്ല, അവിടുന്ന് എല്ലാറ്റിനും അതീതനായ അതുല്യമായ താരം.

യുവജനങ്ങൾ അനുകരിക്കേണ്ടത് യേശുവെന്ന അനന്യനായ താരത്തെത്ത ന്നെയാണ്. വിലമതി ക്കാനാവാത്ത ആ താരത്തെ അനുധാവനം ചെയ്യുന്നതിൽ അഭിമാനിക്കുകയാണ് വേണ്ടത്.

നിത്യജീവൻ പ്രാപിക്കുവാൻ എന്തുചെയ്യണം എന്ന് ചോദിച്ചുകൊണ്ട് തന്നെ സമീപിച്ച ഒരു യുവാവിനെ യേശു സ്നേഹപൂർവ്വം നോക്കി എന്ന് മർക്കോസ് സുവിശേഷകൻ എടുത്തുപറയുന്നുണ്ട് (മർക്കോസ് 10:21) യേശു എല്ലാവരേയും സ്നേപൂർവ്വമായിരിക്കാം നോക്കിയിരുന്നത്. എങ്കിലും സ്നേഹപൂർവ്വം ഒരാളെ നോക്കി എന്ന് സുവിശേഷങ്ങളിൽ എടുത്തുപറയുന്നത് ഈ യുവാവിനെമാത്രമാണ്. യുവത്വത്തോടും യുവ ജനങ്ങളോടും യേശുവിന്റെ പ്രത്യേക ആഭി മുഖ്യമാണ് ഇവിടെ പ്രതിഫലിക്കുന്നത്. സ്നേഹപൂർവ്വം നോക്കിയത് അയാളുമുമ്പിൽ ഒരു വെല്ലുവിളി എടുത്തുവച്ചുകൊണ്ടാണ്; അത് മറ്റൊന്നുമല്ല, ശിഷ്യത്വം സ്വീകരിക്കാനുള്ള ഒരു വെല്ലുവിളി. യുവജനങ്ങൾ ആത്യന്തികമായി ക്രിസ്തുശിഷ്യരാകുകയാണ് വേണ്ടത്.

### യുവത്വം സഭയ്ക്ക്

വി. സിപ്രിയാൻ പറയുന്നതുപോലെ ഒരുവൻ "സഭയെ തന്റെ മാതാവായി സ്വീകരിച്ചാൽ മാത്രമേ ദൈവത്തെ പിതാവായി സ്വീകരിക്കാൻ സാധിക്കൂ". സഭയെ സ്നേഹിക്കുന്ന യുവജനങ്ങളെയാണ് പിതാവായ ദൈവത്തിനാവശ്യം. സഭയുടെ പ്രേഷിത പ്രവർത്തനങ്ങളോട് ആഭിമുഖ്യവും, നേതൃത്വ പരമായ പങ്കാളിത്തവും യുവജനങ്ങൾ സ്വായത്ത മാക്കണം. സഭയെ യുവത്വപൂർണ്ണമാക്കുന്നത് യുവജനങ്ങളാണ്. യുവജനസാന്നിദ്ധ്യമില്ലാത്ത സഭാ പ്രവർത്തനങ്ങൾ അപൂർണ്ണങ്ങളാണ്.

ഇന്ന് സഭയിൽ നിന്നും അകന്നുനിൽക്കുന്ന യുവജനങ്ങളുടെ എണ്ണം കൂടുകയാണ്. അതിന് യുവജനങ്ങൾക്ക് അതിന്റേതായ കാരണങ്ങളുമുണ്ട്. യുവജനങ്ങളെ ആകർഷിക്കുന്ന കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കാനോ, യുവജനങ്ങളെ കൂടെ

നിർത്താനോ ചില രംഗങ്ങളിൽ വേണ്ടത്ര കഴിയുന്നില്ല എന്നതും വാസ്തവം തന്നെ. എങ്കിലും മാതാവായ സഭയെ തള്ളിപ്പറഞ്ഞുകൊണ്ട് എവിടെയാണ് ചെല്ലാനാവുക ? മാനുഷികമായ ബലഹീനതകളും കുറവുകളും സഭയ്ക്കുണ്ടാകുമ്പോൾ കൂടെ നിന്ന് പരിഹരിക്കാനാണ് യുവത്വം തയ്യാറെടുക്കേണ്ടത്. മാറിനിന്ന് വിമർശിക്കുന്നതിനുപകരം കൂടെ നിന്ന് പരിപോഷിപ്പിക്കുകയാണ് യുവജനങ്ങൾ ചെയ്യേണ്ടത്. സഭയെ പടുത്തുയർത്തുക എന്നത് യുവത്വത്തിന്റെ കടമയാണ്.

**യുവത്വം സമൂഹസൃഷ്ടിക്ക്**

സമൂഹത്തിലെ അനീതിക്കും, അക്രമത്തിനും, അധർമ്മത്തിനുമെതിരെ ധീരമായി പടപൊരുതുവാൻ യുവത്വത്തിനേ കഴിയൂ. "പിഴുതെറിയുവാനും, നട്ടുവളർത്തുവാനും, തകിടം മറിക്കുവാനും, പണിതുയർത്തുവാനും വേണ്ടി അയയ്ക്കപ്പെട്ട കാലഘട്ടത്തിന്റെ പ്രവാചകരാണ് യുവജനങ്ങൾ.

അപരോന്മുഖതയുടെയും പരസ്നേഹത്തിന്റെയും പൂർണ്ണത വിളങ്ങി നിൽക്കുന്നത് യേശുവെന്ന യുവാവിലാണ്. യുവത്വമെന്നാൽ മറ്റുള്ളവർക്കുവേണ്ടിയുള്ള ത്യാഗോദാരമായ ജീവിതമാണെന്ന് ക്രിസ്തു പഠിപ്പിക്കുന്നു.

ക്രിസ്തുവിന്റെ മനോഭാവവും, അപരോന്മുഖതയുമാണ് യുവത്വം കടംകൊള്ളേണ്ടത്. സമൂഹത്തോട് സമരസപ്പെടാനല്ല, സമൂഹത്തിൽ നിന്നും വേറിട്ടുനിൽക്കാനുമല്ല യേശു പഠിപ്പിക്കുന്നത്. മറിച്ച് സമൂഹത്തിന്റെ ഭാഗമായി നിലനിന്ന് സമത്വസുന്ദരമായ ദൈവരാജ്യം ഈ ഭൂമിയിൽ കരുപ്പിടിപ്പിക്കാനുള്ള ദൗത്യമാണ് യുവജനങ്ങൾ കരഗതമാക്കേണ്ടത്. സമൂഹത്തിലെ എല്ലാ രംഗങ്ങളിലും യുവജനങ്ങൾ കടന്നുവന്ന് ആ രംഗങ്ങളെ സംശുദ്ധമാക്കണം. കലാ സാംസ്കാരിക-സാഹിത്യ- രാഷ്ട്രീയ രംഗങ്ങളിലെല്ലാം യുവജനങ്ങൾ കടന്നു ചെല്ലണം. എല്ലാ രംഗങ്ങളിലും ക്രിസ്തീയമൂല്യങ്ങൾ പ്രചരിപ്പിക്കണം.

സാമൂഹികപ്രവർത്തനങ്ങളിൽ പ്രത്യേകിച്ച് ജീവകാരുണ്യമേഖലയിലും യുവത്വം അതിന്റെ ചൈതന്യം വിതറണം. മദ്യം, മയക്കുമരുന്ന്, അശ്ലീലത, ലൈംഗിക അരാജകത്വം, അഴിമതി, നവമാധ്യമങ്ങൾ വിതറുന്ന മൂല്യച്യുതി, അസമത്വം, അക്രമരാഷ്ട്രീയം, വിഭാഗീയത തുടങ്ങിയവക്കെതിരെ ധാർമ്മികതയുടെ ചാട്ടവാറേന്തുവാൻ യുവജനങ്ങൾക്കു കഴിയണം.

**നിസംഗത**

നിസംഗതയാണ് ഇന്നത്തെ യുവത്വം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. ഒന്നിനോടും പ്രതിബന്ധതയില്ലാത്ത യുവജനങ്ങൾ ഇന്ന് വർദ്ധിച്ചുവരുന്നു. സാമൂഹിക പ്രശ്നങ്ങൾ



കണ്ടില്ലായെന്ന് നടിക്കാനാണ് പല യുവജനങ്ങളുടെയും താല്പര്യം. ആവശ്യമില്ലാത്ത പല കാര്യങ്ങളിലേക്കും യുവത്വം വലിച്ചിഴക്കപ്പെടുന്നു. രാഷ്ട്രീയമായ ചില ലക്ഷ്യങ്ങൾ നേടിയെടുക്കുന്നതിനുള്ള ചട്ടുകമായി യുവജനങ്ങളെ ചില ഛിദ്രശക്തികൾ മാറ്റിയെടുക്കുന്നു. പണം സമ്പാദിക്കുന്നതിനും, സുഖലോലുപതയ്ക്കും വേണ്ടി എവിടെയും ചെന്നു ചേക്കേറാനുള്ള ഇന്നത്തെ യുവത്വത്തിന്റെ അടങ്ങാത്ത അഭിവാഞ്ചയും ആപത്കരമാണ്.

ആത്യന്തികമായി യുവത്വം നന്മയുള്ളതാണ്. അവരിലെ നന്മയെ കണ്ടെത്തി പ്രോത്സാഹിപ്പിക്കുന്നതിൽ ഇന്നത്തെ മുതിർന്ന തലമുറ പരാജയപ്പെടുന്നു. അസ്തിത്വപ്രതിസന്ധിയും യുവത്വം നേരിടുന്ന ഒരു വെല്ലുവിളിതന്നെയാണ്. കുടുംബത്തിലും, സഭയിലും, സമൂഹത്തിലും വ്യക്തമായ ഒരു സ്ഥാനം യുവജനങ്ങൾക്ക് നൽകിയേതീരൂ! യുവജന പരിശീലകർ അവരെ കുറ്റം വിധിക്കുന്നവരാകരുത്. നാലുപാടുനിന്നും വിമർശനങ്ങളേറ്റ് യുവത്വം തളർന്നു വീഴുമ്പോൾ, നിരുപാധിക സ്നേഹം പങ്കുവെച്ചുകൊടുക്കുന്ന പ്രചോദകരാകണം യഥാർത്ഥ യുവജനപരിശീലകർ.

ക്രിസ്മസിനുവേണ്ടി ഒരുങ്ങുന്ന ഈ കാലഘട്ടത്തിൽ യുവത്വത്തെ നമ്മുക്ക് കൂടുതൽ സമ്പന്നമാക്കാം. വിശുദ്ധിയും, പ്രതിബദ്ധതയും നിറഞ്ഞ യുവത്വമാണ് ഏറ്റവും സമ്പന്നം.

ക്രിസ്തുവിനെ യുവജനങ്ങൾ സ്വായത്തമാക്കട്ടെ. അവിടുത്തെപ്പോലെ എല്ലാവർക്കും എല്ലാമായി യുവത്വം എരിയട്ടെ. അവിടുത്തെ കരുണയുടെയും നന്മയുടെയും മനോഭാവം യുവജനങ്ങൾ ഉള്ളിൽ പേറട്ടെ. നോമ്പാചരണം വിശുദ്ധിയിലേയ്ക്കുള്ള ഒരു തിരിച്ചുപോക്കാവട്ടെ. നവമാധ്യമങ്ങളെ നന്മക്കായി ഉപയോഗിക്കാനുള്ള പ്രേരണ ഈ നോമ്പുകാലം നമ്മിൽ വർഷിക്കട്ടെ. അങ്ങനെയെങ്കിൽ ക്രിസ്തു പ്രോജ്ജ്വലിക്കുന്ന ഒരു യുവത്വം എല്ലാ യുവജനങ്ങൾക്കും സ്വന്തമാക്കാം.

ധ്യാനം

# കോഗ് ഭവന നിർമ്മിതി

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**




ഒരു നല്ല ഭൗതികഭവനം നിർമ്മിച്ച് അതിന്റെ മോടി ക്രമമായി വർദ്ധിപ്പിക്കുന്നതിൽ വളരെയേറെ ശ്രദ്ധിക്കുന്നവനാണ് മനുഷ്യൻ, പ്രത്യേകിച്ചും മലയാളി. എന്നാൽ കുറഞ്ഞ ഒരു കാലയളവിൽ മാത്രം പ്രയോജനപ്പെടുന്ന ഒരു ഭൗതികഭവനനിർമ്മിതിയേക്കാൾ മനുഷ്യൻ മുൻതൂക്കം നൽകേണ്ടത് നിത്യമായ സ്വർഗ്ഗീയഭവനത്തിന്റെ നിർമ്മാണത്തിനാണെന്ന് യേശുതമ്പുരാൻ നമുക്കു പറഞ്ഞുതന്നു. അവിടുത്തെ കാലം മുതൽ കുറെപ്പേരെങ്കിലും അതനുസരിച്ചു ജീവിക്കുന്നു. എന്നാൽ ഈ രണ്ടു ഭവനനിർമ്മിതിക്കിടയിൽ മനുഷ്യൻ മൂന്നാമതൊരു ഭവനം കൂടി നിർമ്മിക്കുന്നുണ്ടെന്ന വസ്തുതയാണ് ഈ ലഘു ലേഖനത്തിന്റെ പ്രതിപാദ്യവിഷയം.

മനുഷ്യൻ വസ്തുനിഷ്ഠമായ ഭൗതികലോകത്തിൽ ജീവിക്കുന്നു എന്നു പറയുന്നത് പൂർണ്ണമായും ശരിയല്ല. ഈ ഭൗതികലോകത്തെപ്പറ്റി അവന് ഒരു ധാരണയും വിശ്വാസവുമൊക്കെയുണ്ട്. അത് ആത്മനിഷ്ഠമായ ഒന്നാണ്. വസ്തുനിഷ്ഠതയെ അടിസ്ഥാനമാക്കിയുള്ള ആത്മനിഷ്ഠതയാണതെങ്കിലും ഭൗതികതയിൽ നിന്നും ഒട്ടേറെ വ്യത്യാസങ്ങൾ അതിനുണ്ട്. അക്കാരണം കൊണ്ടുതന്നെ ഓരോ മനുഷ്യനും ജീവിക്കുന്നത് അവന്റെ തനതായ ആന്തരിക ലോകത്തിലാണ്. ഇതാണ് അവൻ ചരിക്കുന്നതും ആയിരിക്കുന്നതുമായ ശരിയായ ലോകം. സൃഷ്ടലോകത്തെക്കാൾ അവൻ എന്തൊക്കെയോ മനസ്സിലാക്കി അവയെ സ്വരുക്കൂട്ടി തനിക്കായി പുനഃസൃഷ്ടിച്ചെടുത്ത മനോലോകം. അതിലാണവൻ ജീവിക്കുന്നത്. ഇതിനെ മനഃശ്ശാസ്ത്രജ്ഞന്മാർ കോഗ്നിറ്റീവ് വേൾഡ് എന്നു വിളിക്കുന്നു. അതിനെയാണ് നാമിവിടെ ചുരുക്കി കോഗ്ഭവനമെന്നു പറയുന്നത്. ഈ ഭവനത്തിലാണ് മനുഷ്യവാസം യഥാർത്ഥത്തിൽ നടക്കുന്നത്.

കൊട്ടാരവും കുടിലും തമ്മിൽ ഉള്ളതായി പറയപ്പെടുന്ന വ്യത്യാസം മനോലോകത്തിൽ അതേപടിയല്ല നിലനിൽക്കുന്നത്. ചക്രവർത്തിയാകാൻ അതിയായി ആഗ്രഹിക്കുന്ന രാജാവിന് അയാളുടെ കൊട്ടാരം വെറുമൊരു കോഗ്കുടിലാണ്. തന്റെ അവസ്ഥയെ അറിഞ്ഞംഗീകരിക്കുന്ന ഒരു പാവപ്പെട്ടവന് അവന്റെ ഭൗതികകുടിൽ കോഗ്കൊട്ടാരമാണ്. അതേ, കോർപ്പറേഷനുകളും പഞ്ചായത്തുകളും വർഗ്ഗീകരിച്ചു നികുതി ചുമത്തുന്ന വീടുകളുടെ വർഗ്ഗീകരണവും വിലമതിക്കലുമൊക്കെ അവയുടെ ഉടമസ്ഥന്മാരുടെ കോഗ്ഭവനങ്ങളുടേതല്ലെന്നും വ്യക്തം.

ചിത്രരചനയ്ക്കുള്ള നമ്മുടെ കാൻവാസ് റെഡിയായി. കോഗ് ഭവനമെന്ന ആശയം ഏറെക്കുറെ വ്യക്തമായി. മനുഷ്യൻ തന്റെ ചുറ്റുപാടുകളെപ്പറ്റി അനേകവർഷങ്ങൾ കൊണ്ട് ധരിച്ചും തെറ്റദ്ധരിച്ചും തിരുത്തിദ്ധരിച്ചുമൊക്കെ സ്വരുക്കൂട്ടിയെടുത്ത് സൂക്ഷിക്കുന്ന കാഴ്ചപ്പാടുകൾ വീക്ഷണങ്ങൾ ധാരണകൾ വിശ്വാസങ്ങൾ എന്നിവയുടെ ആകെത്തുകയാണ് അവന്റെ കോഗ് ഭവനം. ഇതിന്റെ സ്വകാര്യതയിലാണ് അവൻ തന്റെ ജീവിതം ചിക്കുന്നത്.

അപ്പോൾ കോഗ് ഭവനത്തിന്റെ സൃഷ്ടി ഒരു തുടർ പ്രക്രിയയാണ്. ആദ്യമാദ്യം മനുഷ്യൻ കുഞ്ഞായിരിക്കുമ്പോൾ അവന്റെ കോഗ് ഭവനം കമ്പും കോലും പച്ചിലയും ചേർന്ന ഒരു പൊട്ടക്കുടിലാണ്. ക്രമേണ അവന്റെ അറിവും വിലയിരുത്തലുകളും വളരുന്നതനുസരിച്ച് ഈ കുടിൽ പരിഷ്കരിക്കപ്പെടുന്നു. മെച്ചപ്പെടുന്നു. എത്രത്തോളമെന്നത് ധാരാളം കാര്യങ്ങളെ ആശ്രയിച്ചിരിക്കുന്ന അതിപ്രധാനമായ ഒരു കാര്യമാണ്.

പൊതുവേ പറഞ്ഞാൽ ഒരു വൃദ്ധന്റെ കോഗ് ഭവനം അവനോടൊപ്പം ഒരേ ഭൗതികഭവനത്തിൽ

താമസിക്കുന്ന അവന്റെ പേരക്കിടാവിന്റേതിൽ നിന്നും വളരെ പരിഷ്കൃതവും മികവുറ്റതുമായിതിക്കും. വൃദ്ധൻ അയാളുടെ കോഗ് ഭവനനിർമ്മിതി അയാളുടേതായ രീതിയിൽ പൂർത്തിയാക്കിക്കഴിഞ്ഞു. പേരക്കിടാവ് അപ്പോഴേക്കും നിർമ്മാണവസ്തുക്കൾ ശേഖരിക്കുന്നതേയുള്ളൂവെന്നു പറയാം.

എന്നാൽ ഒരു വൃദ്ധൻ പൂർത്തിയാക്കിയ കോഗ് ഭവനം മറ്റൊരു വൃദ്ധൻ നിർമ്മിച്ചതിൽ നിന്നും ഗുണപരമായും വിസ്തൃതിപരമായും ധാരാളം വ്യത്യസ്തതകൾ ഉള്ളതായിരിക്കും. ഒരു മദ്ധ്യവയസ്കൻ അതിനേക്കാൾ മെച്ചപ്പെട്ട കോഗ് ഭവനം നിർമ്മിച്ച് അതിലാണ് വസിക്കുന്നതെന്നും വരാം.

ഭൗതിക ഭവനനിർമ്മിതിക്ക് വ്യക്തമായ ചില ഘട്ടങ്ങളുണ്ട്. അടിസ്ഥാനമാണ് ആദ്യം നിർമ്മിക്കപ്പെടേണ്ടത്. എന്നാൽ കോഗ്ഭവനത്തിന് അങ്ങനെയല്ല. ഒരടിസ്ഥാനത്തിൽ തുടങ്ങിയ നിർമ്മാണം കുറേ പുരോഗമിച്ചു കഴിഞ്ഞാലും അടിസ്ഥാനം മെച്ചപ്പെടുത്താം. വാസ്തവത്തിൽ ജീവിതകാലം മുഴുവനും അടിസ്ഥാനം ഇളക്കിയിളക്കി മെച്ചപ്പെടുത്തുന്ന നിർമ്മിതിവിശേഷമാണ് കോഗ്ഭവനത്തിനുള്ളത്. ശരിയായ അടിത്തറ എന്നാണ് നിർമ്മിക്കപ്പെടുകയെന്ന് കൃത്യമായി പറയുക വയ്യ.

ജീവിതാനുഭവങ്ങളെപ്പറ്റി കൂടുതലായി ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നവർ ഒരുതരം ദാർശനികത അവനുവേണ്ടി നെയ്തുണ്ടാക്കി അവന്റെ കോഗ്ഭവനത്തിന്റെ അടിയിൽ തിരുകിത്തിരുകിവയ്ക്കുന്നു. വെഞ്ചരിച്ച ഒരു കല്ലിട്ട് പ്രാർത്ഥിച്ച് ഭൗതികഭവനനിർമ്മിതി ആരംഭിക്കുന്നു. എന്നാൽ വീണ്ടും വീണ്ടും പ്രാർത്ഥിച്ചും വെഞ്ചരിച്ചും അനേകം കല്ലുകൾ കോഗ്ഭവനത്തിന്റെ അടിത്തറയിലേക്ക് ക്രമമായി തിരുകപ്പെടുന്നു. ചുരുക്കത്തിൽ നാലു ദിശകളിലേക്കുമായി നിർമ്മിക്കപ്പെടുന്ന ഒന്നാണ് കോഗ് ഭവനം. കൃത്യമായി പറഞ്ഞാൽ വിസ്താരത്തിലും മേന്മയിലും സൗകര്യങ്ങളിലും ഇഷ്ടാനിഷ്ടങ്ങളിലും വളർന്ന് പൂർണ്ണതയെ ലക്ഷ്യമാക്കിയാണ് കോഗ്ഭവനനിർമ്മിതി മുന്നേറുന്നത്.

കോഗ്ഭവനത്തിന്റെ പ്രത്യേകതകൾ ധാരാളമാണ്. ഏറെക്കുറെ പൂർത്തിയായ കോഗ്ഭവനവാസം ഒരു വലിയ അനുഭവമാണ്. ഭൗതികഭവനവും കോഗ്ഭവനവും തമ്മിലുള്ള സാമ്യവ്യത്യാസങ്ങൾ നിരവധിയാണ്. കോഗ്ഭവനവും സ്വർഗ്ഗീയഭവനവും തമ്മിലുള്ള സാമ്യവ്യത്യാസങ്ങളും ശ്രദ്ധേയമാണ്. അവയെപ്പറ്റി നമുക്ക് തുടർന്ന് ചിന്തിക്കേണ്ടതുണ്ട്.

**കോഗ്ഭവനനിർമ്മിതിയിലെ വൃദ്ധി**

സ്വാംശീകരിക്കപ്പെട്ട അറിവാണ് കോഗ്ഭവനത്തിന്റെ പ്രധാനപ്പെട്ട നിർമ്മാണവസ്തു. മനുഷ്യമനസ്സിലൂടെ കയറിയിറങ്ങി അവിടെ ഏറെകുറെ സ്ഥായിയായ പ്രഭാവം അവശേഷിപ്പിക്കുന്നതെന്തും കോഗ്ഭവനത്തിന്റെ ഭാഗം തന്നെയാണ്. ഇവയ്ക്ക് വസ്തുനിഷ്ഠത നല്ലതാണെങ്കിലും അനിവാര്യമല്ല. അതായത് തെറ്റിദ്ധാരണകൾപോലും കോഗ്ഭവനനിർമ്മിതിവസ്തുവാണ്.

ഈ അറിവ് വിശാലമായ ഒന്നാകണമെന്നില്ല. ഉള്ള അറിവ് കോർത്തുകെട്ടിയാണ് കോഗ്ഭവനം നിർമ്മിക്കപ്പെടുന്നത്. അവിടെ വിടവുകൾ ധാരാളം കാണും, പ്രത്യേകിച്ചും അനുഭവങ്ങൾ കുറവുള്ളവരിൽ. ക്രമേണ അനുഭവജ്ഞാനം കൂടുന്നതനുസരിച്ച് ഈ വിടവുകൾ നികത്തപ്പെടുകയും ഭവനം ബലവത്താവുകയും ചെയ്യും.

സ്വരൂപിക്കപ്പെട്ട അറിവുകളിലെ പരസ്പരവിരുദ്ധത ഒരു വലിയ പ്രശ്നം തന്നെയാണ്. അതിന്റെ അളവു കുറയുകയാണെങ്കിൽ മാത്രമേ ഭവനം ഈടുറ്റതാകുന്നുള്ളൂ. എടുത്തുപയോഗിക്കാനാവാത്ത നിർമ്മാണ വസ്തുക്കൾ കൂട്ടിയിട്ടിരിക്കുന്ന ഭാഗത്തേക്കാണ് തീരുമാനമാകാത്ത പരസ്പരവിരുദ്ധ അറിവുകൾ പോകുന്നത്. ഇത്തരത്തിലുള്ള കുമ്പാരങ്ങൾ ചിലരുടെ കോഗ്ഭവനത്തിനു ചുറ്റും ധാരാളമുണ്ടായിരിക്കും. അതവർക്ക് വലിയ അസ്വസ്ഥതയുളവാക്കുമെന്നുള്ളത് തീർച്ചയാണ്.

ചുരുക്കം ചിലരെങ്കിലും അവരുടെ അറിവിലെ പരസ്പരവിരുദ്ധത എങ്ങനെയെങ്കിലും നീക്കിയെടുത്ത് തള്ളേണ്ടതു തള്ളി കൊള്ളേണ്ടത് ഭവനനിർമ്മാണത്തിൽ കൊള്ളിക്കും. ഇതിന് വലിയ ഗവേഷണമൊന്നും വേണ്ടാ. ഒരു വശം ചേർന്ന് ഒരു ബോദ്ധ്യം ഉണ്ടാക്കുകയേ വേണ്ടൂ. അങ്ങനെ ചെയ്യുന്നവരുടെ കോഗ്മുറ്റം താരതമ്യേന വൃത്തിയായിരിക്കും.

അറിവുകളെ അറിവുകളായി അംഗീകരിക്കുന്നതിനുള്ള സ്റ്റാൻഡേർഡ് പലർക്കും പലതാണ്. പച്ചക്കട്ടകൾ കൊണ്ടും ചിലർ വീടുണ്ടാക്കുന്നുണ്ടല്ലോ. അതുപോലെ പെട്ടെന്നുടയുന്ന അർദ്ധസത്യങ്ങൾ ചേർത്തുവച്ചും കോഗ്ഭവനങ്ങൾ ഉണ്ടാക്കപ്പെടുന്നുണ്ട്. അവയിൽ പലതും വീണുടഞ്ഞ് ജീവിതത്തകർച്ച അനുഭവിക്കുന്നവരുമുണ്ട്. ഭാഗ്യവശാൽ അതുണ്ടാകാതെ എങ്ങനെയോ കഴിഞ്ഞു കൂടുന്നവരുമുണ്ട്. കോഗ് ഭവനത്തിന്റെ കട്ടകൾ എപ്പോൾ വേണമെങ്കിലും മാറാമെന്നുള്ളത് ഒരു വലിയ ആശ്വാസവുമാണ്.

വെള്ളക്കെട്ടും ചെളിമണ്ണും ഭൂമികുലുക്കവും ഉരുൾപൊട്ടലുമൊക്കെ കോഗ്ഭവനത്തിനും ഭീഷണിയാണ്. പക്ഷേ കോഗ്ഭവനത്തിന്റെ അടിത്തറ എപ്പോൾ വേണമെങ്കിലും ബലപ്പെടുത്തി ഈ വക ഭീഷണികളെ നേരിടാനാവുന്നതേയുള്ളൂ.

സാധാരണ മദ്ധ്യവയസ്സിലാണ് ഇത്തരം ബലപ്പെടുത്തൽ കൂടുതലായി വേണ്ടിവരുന്നത്. ദൈവവിശ്വാസവും ദൈവാശ്രയവും കൂടുതൽ ആവശ്യമുള്ളതും ഈ അടിയന്തിരഘട്ടത്തിലാണ്. കുടുംബത്തിൽ നിന്നും സമൂഹത്തിൽ നിന്നും പരമ്പരാഗതമായി ലഭിച്ചിട്ടുള്ള അറിവുകളും ബോധ്യങ്ങളും ശരിക്കും സ്വാംശീകരിക്കപ്പെടുന്നതും ഈ സമയത്താണ്.

കോഗ്ഭവനനിർമ്മിതിയിൽ കുറേ പുരോഗമിച്ചു കഴിഞ്ഞാൽ അറിവുസമ്പാദനത്തിലെ തുറവി ക്രമേണ ഇല്ലാതാകും. ഭവനനിർമ്മിതിക്ക് എടുത്തു പയോഗിച്ച ബോദ്ധ്യങ്ങൾക്കു വിരുദ്ധമായി വരുന്ന പുതിയ നിർദ്ദേശങ്ങൾ പ്രാരംഭഘട്ടത്തിൽതന്നെ തള്ളപ്പെട്ടു പോകാനാണ് സാദ്ധ്യത. അങ്ങനെ തള്ള പ്പെടുന്നവ തള്ളിയാൽ പോകാത്തവിധം ശക്തി യോടെ വീണ്ടും വീണ്ടും വന്നുകൊണ്ടിരുന്നാൽ തുട ങ്ങിവച്ച ഭവനം ഇടുച്ചു കളഞ്ഞ് പുതിയ നിർമ്മാണ വസ്തുക്കൾ ഉപയോഗിച്ച് വീണ്ടും നിർമ്മിക്കേണ്ടി വരുന്നു. ഈ അവസ്ഥയെ മനുഷ്യർ മാനസാന്തര മെന്നു വിളിക്കുന്നു.

കാഴ്ചപ്പാടുകൾ നിലപാടുകൾ എന്നൊക്കെ പറയപ്പെടുന്നത് വാസ്തവത്തിൽ സാധാരണക്കാ രന്റെ ദാർശനികതയാണ്. അതിന്റെ ബലമാണ് കോഗ്ഭവനത്തിന്റെ ആകെ ബലം. വേണ്ട സമയത്ത് വേണ്ട വിധത്തിൽ അവയെ പുനഃപ്പരിശോധിച്ച് വേണ്ട തിരുത്തലുകൾ വരുത്തേണ്ടതുണ്ട്. ജീവിത ദശകളിൽ വാർദ്ധക്യമാണ് ഇതിനായി പ്രകൃതി നിർദ്ദേശിച്ചിരിക്കുന്ന സമയം.

ഒരു ജീവിതകാലം മുഴുവനും ഉപയോഗിച്ച് ക്രമേണ കെട്ടിപ്പടുത്ത കോഗ്ഭവനം അവ നവന്റേതായ രീതിയിൽ മനുഷ്യർ പൂർത്തിയാക്കു ന്നതും മോടിയാക്കുന്നതും വാർദ്ധക്യത്തിലാണ്. ആ ഭവനത്തിന്റെ പാലുകാച്ചിനാണ് പലരും വൃദ്ധജന ങ്ങളെ സന്ദർശിക്കുന്നതും അടുത്തിരുന്ന് സുഭാഷി തങ്ങൾ കേൾക്കുന്നതും.

ജീവിതദശകളിൽ വച്ച് ഏറ്റവും പരിതാപകരമാ യത് വിറയാർന്ന വാർദ്ധക്യമാണെന്ന് പാശ്ചാത്യർ കരുതുന്നു. എന്നാൽ വൃദ്ധജനങ്ങൾ അധിവസി ക്കുന്ന കോഗ്ഭവന്റെ മനോഹരിത കാണുന്നതും വിലമതിക്കുന്നതും ഭാരതീയരാണ്. ഈ ലോക ത്തിലെ ഏറ്റവും സുന്ദരമായ ഭവനം താജ്മഹൽ അല്ല. പല വൃദ്ധജനങ്ങളും അധിവസിക്കുന്ന കോഗ്ഭ വനം തന്നെയാണ്.

മനുഷ്യർ വളരുകയും അതിനു ശേഷം തള രുകയും ചെയ്യുന്നുവത്രേ. അങ്ങനെ തളർന്നവനെ എന്തിനാണ് നാം വൃദ്ധനെന്നു വിളിക്കുന്നത്? വൃദ്ധി പ്രാപിച്ചവനാണ് വൃദ്ധൻ. എന്തു വൃദ്ധിയെന്നു ചോദിച്ചാൽ കോഗ്ഭവനനിർമ്മിതിയിൽ വൃദ്ധി നേടി യവൻ എന്നു തന്നെയാണ് ഉത്തരം. അനുഭവജ്ഞാ നമുള്ളവൻ എന്നു പറയുന്നതും അതുകൊണ്ടാണ്.

**കോഗ്ഭവനവും യാഥാർത്ഥ്യവും**

യാഥാർത്ഥ്യങ്ങളെപ്പറ്റി ഒരു മനുഷ്യന്റെ ധാര ണകളും വിശ്വാസങ്ങളും പരസ്പരം ബന്ധപ്പെടുത്തി കോർത്തിണക്കി അവനുണ്ടാക്കിയെടുക്കുന്ന ലോക മാണ് അവന്റെ കോഗ്ഭവനം. അവന്റെ ധാരണകളിൽ തെറ്റുണ്ടാകാം. വിശ്വാസങ്ങളിൽ പിശകുണ്ടാകാം. എങ്കിലും അവന്റെ കോഗ്ഭവനം അവന്റേതാണ്. അതിൽ കയറിയിരുന്നാണ് അവൻ ജീവിക്കുന്നത്. എന്നിരുന്നാലും അവൻ ഇടപെടുന്ന യഥാർത്ഥ ലോകം അവന്റെ കോഗ്ഭവനത്തിൽ നിന്നും വ്യത്യ സ്തമാകുന്ന മുറയ്ക്ക് അവന് സംഘർഷങ്ങളുണ്ടാ കുന്നു. അതുകൊണ്ട് അവന്റെ കോഗ്ഭവനം ഭൗതി കഭവനത്തിൽ നിന്നും അധികം ഭിന്നമല്ലാതിരിക്കണം. അവന്റെ സുഖജീവിതത്തിന് ഇതത്യാവശ്യമാണ്.

ഭ്രാന്തനുമുണ്ട് ഒരു കോഗ്ഭവനം. അതിലാണ് അവൻ അധിവസിക്കുന്നത്. പക്ഷേ അതിന് വ്യക്തി നിഷ്ഠത കൂടിപ്പോയി. മറ്റുള്ളവർക്ക് അതു മനസ്സി ലാക്കാനും അംഗീകരിക്കാനും പറ്റുന്നില്ല. അക്കാ രണം കൊണ്ടാണ് അവൻ ഭ്രാന്തനാകുന്നത്. കോഗ്ഭ വനത്തിന് ഭൗതികഭവനവുമായി അടുപ്പം ഉള്ളതു കൊണ്ടാണ് മനുഷ്യർക്ക് തമ്മിൽത്തമ്മിൽ മനസ്സിലാ ക്കാനും സമ്പർക്കപ്പെടാനും സാധിക്കുന്നത്. ആ അടുപ്പം കുറയുന്നമുറയ്ക്ക് കോഗ്ഭവനവാസി ഭ്രാന്ത നാവുകയാണ്.

ഇതിന് എതിർവശമുണ്ട്. വസ്തുനിഷ്ഠത കൂടി പ്പോകുന്നതുകൊണ്ടുണ്ടാകുന്ന ഭ്രാന്ത്. സോക്രട്ടീസും ഗാന്ധിയും യേശുതമ്പുരാനും ബുദ്ധ നുമൊക്കെ ഇത്തരം ഭവനങ്ങളിൽ വസിച്ചവരാണ്. യാഥാർത്ഥ്യത്തെ അവർ അടുത്തറിഞ്ഞു. മറ്റുള്ള വർക്ക് ഉണ്ടായിരുന്നത്രെ ലഘുഭ്രാന്ത് അവർക്കില്ലാ യിരുന്നു. അക്കാരണം കൊണ്ട് അവർക്ക് എന്തോ ഭ്രാന്തുള്ളതായി മറ്റുള്ളവർക്ക് തോന്നി. അതുകൊ ണ്ട് അവരുടെ ഭൗതികഭവനവാസം അത്ര സുഖകര മായിരുന്നില്ല. ഉള്ളിൽ സുഖവും പുറമേ സംഘർഷ വും; സത്യദർശനവും കുരിശുമരണവും; സത്യോ പാസനയും വെടിയുണ്ടയും: ആദർശജീവിതവും ജയിൽവാസവും. കോഗ്ഭവനവും യഥാർത്ഥ്യവു മായി ഇങ്ങനെയും ഒരു സംയുക്തതയുണ്ട്.

ലളിതജീവിതവും ഉന്നതചിന്തയും എന്നൊരു സംയുക്തത ഉള്ളതായി പരക്കെ പറയപ്പെടുന്നുണ്ട്. അതനുസരിച്ച് ഭൗതികഭവനം ചെറുതായിരുന്നാലേ കോഗ്ഭവനം മികവുറ്റതാകുകയുള്ളൂ. മറിച്ച് കോഗ്ഭവനം ഈടുറ്റതായി വരുന്ന മുറയ്ക്ക് ഭൗതി കഭവനം ലളിതമായിത്തീരും.

അങ്ങനെയെങ്കിൽ ഓരോ മനുഷ്യനും അടിസ്ഥാ നപരമായ ഒരു തെരഞ്ഞെടുപ്പ് നടത്തേണ്ടതുണ്ട്: ഏതു ഭവനവാസത്തിനാണ് അവൻ മുൻതൂക്കം കൽപ്പിക്കേണ്ടത്? രണ്ടിനും ഒരുപോലെ എന്നു പറ യാനാണ് ആദ്യം മനുഷ്യർ തുനിയുന്നത്. എന്നാൽ ജീവിതാന്ത്യത്തിലെങ്കിലും കോഗ്ഭവനമാണ് പ്രധാ നപ്പെട്ടതായിരിക്കേണ്ടതെന്ന് അവൻ തിരിച്ചറിയും.

ആദ്യം തൊട്ടേ അങ്ങനെ കരുതുന്നവന് എക്സെൻട്രിക് എന്ന പേരാണ് സമൂഹം നൽകു ന്നത്. ബഹു ഭൂരിപക്ഷം വരുന്ന സാമാന്യജനത്തിന് നല്ല വീടും ചുറ്റുപാടുമാണ് വേണ്ടത്. കോഗ്ഭവനം മെച്ചപ്പെടുത്താൻ വേണ്ടി ഭൗതികഭവനത്തെ തള്ളി പ്പറയുന്നത് അവർ കേട്ടിരിക്കും; പക്ഷേ അവർക്ക് ഭൗതികഭവനം കണ്ടുകണ്ടിരിക്കണം.

മെച്ചപ്പെട്ട ഭൗതികഭവനത്തിൽ വസിക്കുന്നതു കൊണ്ട് മനുഷ്യപന്മം സഫലമായി എന്നു കരുതാ

നാവില്ല. കൊട്ടാരത്തിൽ വാസം, തലയിൽ കിരീടം; പക്ഷേ ആ തലചായ്ച്ച് സമാധാനമായി ഉറങ്ങാൻ രാജാവിനാവുന്നില്ല. അയാൾ ദിവസവും മുറി മാറി കിടക്കുന്നു. കൊട്ടാരവും വേണ്ട, കിരീടവും വേണ്ട പക്ഷേ താനാരാണെന്നും എവിടെയാണെന്നും അറിയുന്നവന് സ്ഥിതിപ്രജ്ഞയുണ്ട്, അവന്റെയുള്ളിൽ സമാധാനമുണ്ട്. അവന്റെ കോഗ്ഭവനവാസം മേന്മയുള്ളതാണ്.

വികസനമെന്ന പേരിൽ ലോകം കൊട്ടിഘോഷിക്കുന്ന ഒരാശയമുണ്ട്. അതിന്റെ ഘടകങ്ങളെപ്പറ്റി സാമൂഹികശാസ്ത്രം പറയുന്നുണ്ട്. അത് അളന്ന് തിട്ടപ്പെടുത്താവുന്നതാണത്രേ. അതിന്റെ ദിശകളും ഇൻഡെക്സും നിശ്ചയിക്കപ്പെട്ടു കഴിഞ്ഞു. അതനുസരിച്ച് വികസിതം, വികസ്വരം, അവികസിതം എന്നിങ്ങനെ മൂന്നുതരം സമൂഹങ്ങളുണ്ടത്രേ. ഭൗതികഗൃഹവാസത്തെ മാത്രം മുൻനിർത്തിയുള്ള തരംതിരിക്കലാണിത്. വികസിതസമൂഹം വിദ്യാസമ്പന്നമാണ്. പക്ഷേ അവരുടെ കോഗ്ഭവനത്തിന്റെ അടിത്തറ പരമദയനീയമാണെന്നതാണ് വാസ്തവം. യുദ്ധവും ആത്മഹത്യയും കോഴയും വഞ്ചനയും, കുതികാൽവെട്ടും, മത്സരവും കൊലപാതകവുമൊക്കെ വികസനത്തോടൊപ്പം വളർന്നിരിക്കുന്നു. പരസ്നേഹവും ത്യാഗ്മനോഭാവവും, സേവനവും, സത്യദർശനവും, സംതൃപ്തിയും, തുറവിയും, കാപട്യമില്ലായ്മയും അളവുകോലാക്കി അവ കൊണ്ടളന്ന് ജീവിതമേന്മ നിശ്ചയിക്കട്ടെ. അപ്പോഴറിയാം ഭൗതികഭവനവാസവും കോഗ്ഭവനവാസവും തമ്മിലുള്ള വ്യത്യാസം.

അദൃശ്യമായ ഒരു തലത്തിലാണ് കോഗ്ഭവനം നിർമ്മിക്കപ്പെടുന്നത്. അതിന്റെ മനോഹാരിത മനസ്സുകൊണ്ടാണറിയുന്നത്. കണ്ണുപൊട്ടന് മണിമാളിക എന്തെന്ന് വലിയ നിശ്ചയമില്ലാത്തതുപോലെ മനസ്സ് വളർന്നിട്ടില്ലാത്തവന് കോഗ്ഭവനം ഒന്നുമല്ല. അവനും ഒരുതരം അന്ധനാണ്. ആരുടെ ജൽപ്പനമനുസരിച്ചാണ് ഈ രണ്ടു ഭവനങ്ങളെ വിലയിരുത്തേണ്ടത്? ആരുടെ ആനയാണ് യഥാർത്ഥ ആന? കണ്ണും മനസ്സും ഉത്തമമായവൻ എന്തിനെയാണ് കൂടുതൽ വിലമതിക്കുന്നത്? കോഗ്ഭവനത്തെയെന്നതിന് സംശയമില്ല. തീർച്ചയായും അതുതന്നെയാണ് മനുഷ്യന്റെ യഥാർത്ഥ ഭവനം.

**കോഗ്ഭവനവും സ്വർഗ്ഗീയഭവനവും**

ഭൗതികലോകത്തെപ്പറ്റി മാത്രമുള്ള അറിവല്ല കോഗ്ഭവനത്തിന് ആധാരമാവുന്നത്. യാഥാർത്ഥ്യത്തിന്റെ എല്ലാ വശവും ഈ പരിജ്ഞാനത്തിൽ ഉണ്ടായിരിക്കണം. ധാർമ്മികബോധവും ദൈവവിശ്വാസവും അതിൽ വളരെ പ്രധാനപ്പെട്ടതാണ്. അതായത് ഒരു മനുഷ്യന്റെ മുഴുവൻ ആത്മീയതയും കോഗ്ഭവനനിർമ്മിതിയിൽ പ്രകടമായിരിക്കും.

അറിവും വിശ്വാസവുമൊക്കെയാണ് കോഗ്ഭവനത്തിന്റെ നിർമ്മിതിവസ്തുക്കളെന്ന് പറഞ്ഞതിൽ ഈ അറിവനുസരിച്ചുള്ള പ്രവൃത്തിയും ഉൾപ്പെടുന്നുണ്ട്. ഈ വിശ്വാസവും പ്രവൃത്തിയുമാണ് സ്വർഗ്ഗീയഭവനനിർമ്മിതിയുടേയും ഘടകങ്ങൾ. അപ്പോൾ കോഗ്ഭവനം സ്വർഗ്ഗീയഭവനത്തിന്റെ തന്നെ മുന്നോടിയാണ്.

പരീക്ഷ എഴുതുന്ന കുട്ടിയുടെ അപ്പോഴത്തെ അറിവനുസരിച്ചുള്ള മാർക്കാണ് പിന്നീട് അവന് കിട്ടുന്നതും അംഗീകരിക്കപ്പെടുന്നതും. ഈ വ്യത്യാസം മാത്രമാണ് കോഗ്ഭവനവും സ്വർഗ്ഗീയഭവനവും തമ്മിലുള്ളത്.

എങ്കിലും ഇപ്പറഞ്ഞതിൽ ഒരു തിരുത്തൽ ആവശ്യമുണ്ട്. സ്വർഗ്ഗീയഭവനം ദൈവനിർമ്മിതമായ ഒരു ദാനം കൂടിയാണ്. സുപ്രധാനമായ ഈ തിരുത്തൽ കൂടിയാകുമ്പോൾ സ്വർഗ്ഗീയഭവനവ്യാഖ്യാനമായി. കോഗ്ഭവനനിർമ്മിതിയിലും ദൈവീകസ്പർശമുണ്ടെങ്കിലും അതിൽ മനുഷ്യന്റെ പങ്കിന് കുറേകൂടി പ്രാധാന്യമുണ്ടെന്നു മാത്രം.

**കർത്താവ് പണിയുന്ന ഭവനം**

ഭൗതികഭവനനിർമ്മിതിയിൽ ഏർപ്പെടുന്നവർ അവർക്ക് പ്രത്യേകമായ ഒരു ദൈവസഹായം ലഭിക്കുന്നതായി സാക്ഷ്യപ്പെടുത്തുക പതിവാണ്. ചുടുകല്ലും സിമന്റും കമ്പിയുമൊക്കെയാണ് ഭവനനിർമ്മിതിയിലെ അസംസ്കൃതവസ്തുക്കൾ. പണമുണ്ടെങ്കിൽ ഇവ സംഘടിപ്പിക്കുവാൻ ഇക്കാലത്ത് വലിയ ബുദ്ധിമുട്ടില്ല. എന്നാൽ ധാരാളം പണം കൈയ്യിലുണ്ടായിട്ടും വീടുണ്ടാക്കാൻ കഴിയാതെ പോകുന്നവരുണ്ട്. അതിനുള്ള സമയമായിട്ടില്ല എന്നു പറഞ്ഞാണവർ ആശ്വസിക്കുന്നത്. ഗൃഹനിർമ്മിതിക്ക് ദൈവം കൽപ്പിച്ചിട്ടുള്ള സമയവും മറ്റും ആവശ്യമാണെന്നു തന്നെ അധികം പേരും വിശ്വസിച്ച് സാക്ഷ്യപ്പെടുത്തുന്നു.

കോഗ്ഭവനനിർമ്മിതിയിലും ഒരു പ്രത്യേക ദൈവസഹായം ആവശ്യമാണെന്നു തന്നെ വേണം കരുതാൻ. ധാരാളം അറിവുള്ള ഒട്ടേറെപ്പേർക്ക് അതനുസരിച്ചുള്ള കോഗ്ഭവനം നിർമ്മിക്കാനാവുന്നില്ല. അറിവു വാരിക്കൂട്ടിയാൽ കോഗ്ഭവനമാവില്ല. അതിനു വേണ്ട ഉൾക്കാഴ്ചകൾ ചേർന്നുവരണം. അതിനു പ്രത്യേക ദൈവാനുഗ്രഹം ആവശ്യമാണെന്നാണ് പറഞ്ഞുവരുന്നത്.

ഗെസ്റ്റാൾട്ട് അഥവാ സാമഗ്രാകൃതി എന്ന് മനശ്ശാസ്ത്രജ്ഞന്മാർ പറയുന്ന ഒന്നുണ്ട്. ഉൾക്കാഴ്ചകൾ ചേരേണ്ടതുപോലെ ചേരുമ്പോഴേ അതു വെളിവാകൂ. സാമഗ്രാകൃതിപ്രത്യക്ഷണം ഒരു വെളിപാടാണ്, ദൈവീകമായ വെളിപ്പെടുത്തലിന്റെ ഭാഗമാണ്. അതില്ലായെങ്കിൽ പണിയാളൻ വൃഥാ പണിയുന്നു.

ഈ സാമഗ്രാകൃതിദർശനം ഒരതിശയം തന്നെയാണ്. ഗ്രന്ഥകാരന്മാരും കവികളുമെല്ലാം അതനുസരിച്ചറിഞ്ഞിട്ടുള്ളവരാണ്. അവർക്കുപോലും അതതിശയമാണ്. അത് നൽകിയാണ് ദൈവം കോഗ്ഭവനനിർമ്മിതി സാദ്ധ്യമാക്കുന്നത്. അതേ, ഭവനം പണിയുന്നത് കർത്താവു തന്നെയാണ്; ഭൗതികഭവനമായാലും കോഗ്ഭവനമായാലും. ■

# "കരുണയുടെ മുഖം" - ഒരു വിചിന്തനം



ഡോ. ഡെയ്സൻ പാണേങ്ങാടൻ




സമീപകാലത്തെ വത്തിക്കാന്റെ ചരിത്രത്തിൽ ഏറ്റവും അധികം മാധ്യമശ്രദ്ധ കിട്ടിയ മാർപ്പാപ്പയാണ്, ഫ്രാൻസിസ് മാർപ്പാപ്പ. മാധ്യമതൽപ്പരൻ ആയതു കൊണ്ടല്ല, പരിശുദ്ധ ഫ്രാൻസിസ് പാപ്പ യൂറോപ്പിലെയും, അമേരിക്കയിലേയും, ഏഷ്യയിലേയും, ആഫ്രിക്കയിലേയും മാധ്യമങ്ങളിൽ നിറഞ്ഞു നിൽക്കുന്നത്; മറിച്ച് പാവപ്പെട്ടവന്റേയും അടിച്ചമർത്തപ്പെട്ടവന്റേയും സാധാരണക്കാരന്റേയും ശബ്ദമില്ലാത്തവന്റേയും ശബ്ദമാകാൻ ചുരുങ്ങിയ കാലഘട്ടം കൊണ്ടുതന്നെ കഴിഞ്ഞുവെന്നതുകൊണ്ടുതന്നെയാണ്. തന്റെയും വത്തിക്കാന്റെയും പ്രവർത്തനങ്ങളിൽ കരുണയുടെ മുഖം നൽകാൻ പരിശുദ്ധപിതാവിനായിയെന്നതും ഉപവിപ്രവർത്തനങ്ങൾക്ക് മുഖ്യപരിഗണന നൽകണമെന്ന ശാഠ്യവും സിറിയൻ കുടിയേറ്റക്കാർക്ക് യൂറോപ്പിലെ എല്ലാ ഇടവകകളും അഭയം നൽകണമെന്ന നിർദ്ദേശവും അത്തരത്തിലൊരു കുടുംബത്തെ വത്തിക്കാൻ ദത്തെടുത്തതും അദ്ദേഹത്തെ ജനകീയനാക്കി. കാരുണ്യ പ്രവർത്തനങ്ങൾക്കു പ്രാമുഖ്യം നൽകാൻ കരുണാവർഷം 2015 ഡിസംബർ 8 മുതൽ 2016 നവംബർ 20 വരെ) പ്രഖ്യാപിച്ചതും, ഉപവിപ്രവർത്തനങ്ങൾ താഴെക്കിടയിലും മേൽഘടകങ്ങളിലും വ്യാപിപ്പിക്കാൻ പ്രചോദനമാകുമെന്നത് തീർച്ച. 2000 വർഷങ്ങൾക്കു മുമ്പുള്ള യേശുക്രിസ്തുവിന്റെ ജനനത്തെ സർവ്വേശ്വരനായ പിതാവിന്റെ മഹാകാരുണ്യമായി പ്രസ്താവിച്ചുകൊണ്ട്, കരുണാ വർഷത്തെ "കരുണയുടെ അസാധാരണ ജൂബിലി വർഷ"മെന്നാണ് പരിശുദ്ധപിതാവ് ആഖ്യാനിച്ചിരിക്കുന്നത്.

കരുണാവർഷം പ്രഖ്യാപിച്ചുകൊണ്ടുള്ള പരിശുദ്ധ പിതാവിന്റെ അപ്പസ്തോലിക തിരുവെഴുത്തിലെ "Misericordiae Vultus" അല്ലെങ്കിൽ The face of Mercy/ കരുണയുടെ മുഖം", ആരംഭിക്കുന്നതു തന്നെ "പിതാവായ ദൈവത്തിന്റെ കരുണയുടെ മുഖമാണ് യേശുക്രിസ്തു" എന്ന പ്രസ്താവനയോടെയാണ്. ദൈവം നമുക്കു കനിഞ്ഞു നൽകിയ നമ്മുടെ കൊച്ചു ജീവിതത്തിൽ കരുണയോടെ ജീവിക്കാനും സഹജീവികളോട് കരുണ കാണിക്കാനും പരിശുദ്ധപിതാവ് നമ്മെ ആഹ്വാനം ചെയ്യുന്നുണ്ട്. കരുണാ വർഷം ആരംഭിക്കുന്ന തീയതിയും അവസാനിക്കുന്ന തീയതിയും സഭയെ സംബന്ധിച്ചിടത്തോളം ഏറെ സവിശേഷതകൾ നിറഞ്ഞതാണ്. ഡിസംബർ 8- പരി. അമ്മയുടെ അമലോത്ഭവതിരുനാളും ഒപ്പം സഭയിൽ ദൈവശാസ്ത്രപരമായ ഒട്ടേറെ നവോത്ഥാനങ്ങൾക്കു വഴി തെളിയിച്ച രണ്ടാം വത്തിക്കാൻ കൗൺസിൽ അവസാനിച്ചതിന്റെ അമ്പതാം വാർഷിക ദിനം കൂടിയാണ്. കരുണാവർഷം സമാപിക്കുന്ന തീയതിയാകട്ടെ (നവംബർ 20, 2016) സഭയിൽ ക്രിസ്തുരാജത്വ തിരുനാൾ കൊണ്ടാടുന്ന ദിവസവുമാണ്. കരുണാവർഷം ആരം

ഭിക്കുന്ന അന്നു തന്നെ ഇതിന്റെ പ്രായോഗികത, രൂപതകളിലും പ്രാദേശിക ഘടകങ്ങളിലും ആരംഭിക്കാൻ ആഹ്വാനം ചെയ്യുന്നതോടൊപ്പം കരുണയുടെ വാതിൽ സർവ്വർക്കും മുമ്പിൽ വിശാലമായി തുറന്നിടാനും പരിശുദ്ധ പിതാവ് നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്.

മൂന്നു പ്രധാനപ്പെട്ട വസ്തുതകളാണ് ഈ ഡോക്യുമെന്റ് ചർച്ച ചെയ്യുന്നത്. അതിൽ ആദ്യത്തേത് ദൈവിക കാരുണ്യത്തിന്റെ ദൈവശാസ്ത്രപരമായ വശങ്ങളാണ്. പ്രപഞ്ചത്തിലെ ദൈവകാരുണ്യത്തിന്റെ സാക്ഷികളുമായ സഭയിലും മനുഷ്യന്റെ ദൈനംദിന ജീവിതത്തിലെ ഈ കാരുണ്യം എത്രമാത്രം നിഴലിക്കുന്നുണ്ടെന്നു വിശദീകരിക്കുന്നതോടൊപ്പം ദൈവകാരുണ്യമെന്നത് വാക്കുകളിലൊതുങ്ങുന്ന ആലങ്കാരികതക്കപ്പുറം അപ്പനും, അമ്മയും മക്കളോടും കാണിക്കുന്ന സ്നേഹമെന്ന വസ്തുതാപരമായ യാഥാർത്ഥ്യമാണെന്ന് വെളിപ്പെടുത്തുക കൂടി ഈ ഭാഗത്ത് ചെയ്യുന്നു. സഭയുടെ അടിസ്ഥാനം കരുണയാണെന്നും കരുണയും സ്നേഹവും സഭയുടെ മുഖമുദ്രയാണെന്നും പരി. പിതാവ് കൂട്ടിചേർക്കുന്നു. ക്രിസ്ത്യാനികളോട് കരുണയുടെ സാഗരമാകാൻ ആഹ്വാനം ചെയ്യുന്നതോടൊപ്പം കരുണാ വർഷത്തിന്റെ മുദ്രാവാക്യമായി “പിതാവിനെപ്പോലെ കരുണയുള്ളവരാകുവിൻ” എന്നതും നിഷ്കർഷിക്കുന്നുണ്ട്.

രണ്ടാമതായി ഈ വിശുദ്ധ വർഷത്തിൽ നല്ലവരായി ജീവിക്കാൻ പരിശുദ്ധപിതാവ് നമ്മെ ഓർമ്മിപ്പിക്കുന്നു. കുറ്റപ്പെടുത്തലുകളും വിധിയെഴുത്തുമില്ലാതെ പരസ്പരം മറക്കാനും സ്നേഹിക്കാനും അസൂയയും വൈരാഗ്യവും കുപ്രചാരണങ്ങളും കൂടാതെ ജീവിക്കാനും സ്നേഹത്തിനും കരുണക്കും ഐക്യത്തിനും വേണ്ടി ഹൃദയവാതിലുകൾ തുറന്നിടാനും ആത്മീയതയോടെയും സന്തോഷത്തോടെയും കരുണ പ്രകടിപ്പിക്കാനും ഈ ഭാഗത്ത് പ്രത്യേകം ഓർമ്മപ്പെടുത്തുന്നു. നോമ്പ് കാലങ്ങളിൽ പ്രാർത്ഥനയും അനുരഞ്ജന കൂദാശയായ കുമ്പസാരവും പ്രാദേശികതലങ്ങളിൽ പ്രോത്സാഹിപ്പിക്കാനും അങ്ങനെ ദൈവിക കാരുണ്യത്തിന്റെ അടയാളം വിശ്വാസികളിലെത്തിക്കാനും കുമ്പസാരക്കാരായ വൈദികരോട് പരി. പിതാവ് അഭ്യർത്ഥിക്കുകയാണ്. അങ്ങനെ കരുണയുടെ മിഷനറിമാരാകാനുള്ള ദൗത്യം കൂടി പരിശുദ്ധ പിതാവ് അവരെയേൽപ്പിക്കുന്നു.

മൂന്നാമത്തെ വസ്തുത, നീതിയേയും സംഭാഷണത്തേയും കുറിച്ചാണ്. ക്രിമിനൽ സംഘാംഗങ്ങളോടും അത്തരത്തിലുള്ള വിഘടനപ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിക്കുന്നവരൊടും ദൈവിക കാരുണ്യത്തിന് വിധേയരാകാൻ ആവശ്യപ്പെടുന്നതോടൊപ്പം കൂടുതൽ ചർച്ചകളിലൂടെയും മനസ്സിലാക്കലിലൂടെയും അടച്ചിട്ട ഹൃദയങ്ങളെ തുറന്നിടാനും വിവേചനവും അക്രമവും ഇത്തരത്തിലൂടെയുള്ള സമീപനങ്ങളിലൂടെ അവസാനിപ്പിക്കാനും ഓർമ്മിപ്പിക്കുന്നു. നീതിയും, കരുണയും ഒരേ യാഥാർത്ഥ്യത്തിലേക്കുള്ള രണ്ട് വശങ്ങളാണെന്നു പറഞ്ഞ ഫ്രാൻസിസ് പാപ്പ, സ്നേഹത്തിന്റെ പൂർത്തീകരണത്തിനായി യഥാർത്ഥ നീതിയും സ്നേഹവും അനുഭവവേദ്യമാക്കാന നമ്മെ പഠിപ്പിക്കുകയാണ്. ദൈവികകാരുണ്യത്തിനു വേണ്ടി തന്നെ തന്നെ സമർപ്പിച്ച പോളിഷ് വിശുദ്ധ, വി. ഫൗസ്റ്റിനാ കൊവാൾസ്ക യുടെ ജീവിതം ഉദ്ധരിച്ചുകൊണ്ടാണ് പരിശുദ്ധ ഫ്രാൻസിസ് പാപ്പ ഈ ഡോക്യുമെന്റ് അവസാനിപ്പിക്കുന്നത്.

പരിശുദ്ധ പിതാവിന്റെ “കരുണയുടെ മുഖം” പ്രകാശപൂരിതമാകണമെങ്കിൽ നാം മാറ്റങ്ങൾക്കു വിധേയരാകേണ്ടതുണ്ട്. പാവപ്പെട്ടവന്റേയും അടിച്ചമർത്തപ്പെട്ടവന്റേയും നീതി നിഷേധിക്കപ്പെടുന്നവന്റേയും ശബ്ദമില്ലാത്തവന്റേയും ശബ്ദമാകാൻ എന്ന് നമുക്ക് ആകുന്നുവോ, അന്നേ കാരുണ്യവർഷം മുന്നോട്ടു വെയ്ക്കുന്ന മഹത്തായ ആശയങ്ങൾ സാർത്ഥകമാവുകയുള്ളൂ. ഈ കരുണാവർഷം വ്യക്തിപരമായും സാമൂഹ്യപരമായും സഭാപരമായും ഒരു വിചിന്തനം നമുക്കു നൽകട്ടെ. മറ്റുള്ളവരെ സഹായിക്കാൻ ലഭ്യമാകുന്ന അവസരങ്ങൾ ഉപയോഗിക്കാനും വാക്കുകൊണ്ടോ പ്രവൃത്തി കൊണ്ടോ മറ്റൊരാളെ ഉപദ്രവിക്കാതിരിക്കാനും ആഡംബരങ്ങളില്ലാതെ, നമുക്കു സംഭല്യമായ അവസരങ്ങളും സാധ്യതകളും ഈ ജീവിതവും ദൈവത്തിന്റെ പരമകാരുണ്യമാണെന്നു ബോധ്യപ്പെടാനും ഈ കരുണാ വർഷം നമ്മെ സഹായിക്കട്ടെ.

നമ്മുടെ എല്ലാ പ്രവർത്തനങ്ങളിലും കരുണയുടെ മുഖം പ്രതിഫലിക്കുകയും കരുണയുടെ ശബ്ദം പ്രതിധ്വനിക്കുകയും ചെയ്യട്ടെയെന്ന ആശംസയോടെ കരുണാ വർഷത്തിന്റെ മംഗളങ്ങൾ ഏവർക്കും നേരുന്നു.

## ഉപകാരസ്മരണ



ഒരു വിശ്വാസി

ലഹരിയുടെ ലോകം
ലഹരിയെ തകർക്കുക 10

# മദ്യപാനികളുടെ മദ്ധ്യസ്ഥൻ മാറ്റ് റ്റാൾബോത്ത്

പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ
ഡോ. ജോജുജോൺ വടക്കേടത്ത്



കത്തോലിക്കാസഭയിലെ ഒരു ധന്യനായ മാറ്റ് റ്റാൾബോത്ത് മദ്യാസക്തിയിൽ കുടുങ്ങിക്കിടക്കുന്നവരുടെ മദ്ധ്യസ്ഥനാണ്. അയർലന്റിന്റെ തലസ്ഥാനമായ ഡബ്ലിനിൻ 1856 മെയ് 2-ന് മാറ്റ് റ്റാൾബോത്ത് ജനിച്ചു. പിതാവ് ചാൾസ് റ്റാൽബോത്ത് തുറമുഖത്തുള്ള എക്സൈസ് ഓഫീസ് ജോലിക്കാരനായിരുന്നു. അമ്മ എലിസബത്ത് പ്രാർത്ഥനാ ചൈതന്യമുള്ള ഒരു സ്ത്രീ ആയിരുന്നു. 12 മക്കളിൽ രണ്ടാമനായാണ് മാറ്റ് റ്റാൾബോത്ത് ജനിച്ചത്.

1856 മെയ് 5-ന് മാമോദീസ സ്വീകരിച്ച് മാറ്റ് 12 വയസ്സുവരെ ക്രിസ്റ്റ്യൻ ബ്രദേഴ്സിന്റെ ഒരു സ്കൂളിലാണ് പഠിച്ചത്. സ്കൂളിലേക്കെന്ന് പറഞ്ഞ് വീട്ടിൽ നിന്നിറങ്ങി തെരുവിൽ കുട്ടികളോടൊത്ത് കളിച്ചു നടക്കുന്നത് മാറ്റ് പതിവാക്കി. മാതാപിതാക്കളിൽനിന്ന് വേണ്ടത്ര സ്നേഹവും ലാളനയും മാറ്റിന് ലഭിച്ചില്ല. മുൻകോപിയായിരുന്ന അച്ചൻ പലപ്പോഴും മക്കളോട് വഴക്കടിച്ചിരുന്നു.

മാറ്റ് പഠനം നിർത്തി ഒരു മദ്യശാലയിൽ ഒരു ചെറിയ ജോലി തരപ്പെടുത്തി. ക്രമേണ മദ്യപാനത്തിൽ ഒന്നാംനിരക്കാരനായി മാറി. പിതാവ് കൊണ്ടുവന്നിരുന്ന മദ്യത്തിൽനിന്നാണ് മാറ്റ് ആദ്യമായി കുടിച്ചത്. ക്രമേണ മാറ്റിന്റെ സഹോദരൻമാരെല്ലാം കുടി തുടങ്ങി. എല്ലാവരുടെയും ബാഗിൽ ഒരു കുപ്പി കാണുമായിരുന്നു. മദ്യക്കുപ്പി ചുമക്കൽ, മദ്യ വിൽപ്പന എന്നിവയായിരുന്നു മാറ്റിന്റെ ജോലി.

രാവിലെ മാന്യനായി ജോലിക്കിറങ്ങുന്ന മാറ്റ് വൈകിട്ട് വരുമ്പോൾ കോട്ടോ, സ്യൂട്ടോ കാണില്ല. മദ്യപിക്കാനായി അയാൾ അത് പണയം വച്ചിട്ടുണ്ടാകും. പല സാധനങ്ങളും വിറ്റ് അദ്ദേഹം കുടിച്ചു. ചെറിയ ചെറിയ മോഷണങ്ങളും നടത്തി മദ്യത്തിനുള്ള പണം കണ്ടെത്തി.

മാറ്റിന് പുതിയ ഒരു ജോലി കിട്ടി. ഒരു കോൺട്രാക്റ്ററുടെ കീഴിൽ ജോലി ചെയ്ത മാറ്റിന് ആഴ്ചയിൽ 6 ഷില്ലിംഗ് ശമ്പളം കിട്ടിയിരുന്നു. 5 ഷില്ലിംഗ് അവൽ മദ്യപാനത്തിനുപയോഗിച്ചു. പള്ളിയിൽ പോകാൻ മടിയായിരുന്നു. വാർഷിക കുമ്പസാരം പോലും നടത്തിയിരുന്നില്ല. 16 വർഷം മാറ്റ് മദ്യലഹരിയിൽ ജീവിതം മുന്നോട്ട് നയിച്ചു.

1978-ൽ ഒരാഴ്ച മാറ്റിന് ജോലിക്കു പോകാൻ സാധിച്ചില്ല. ശമ്പളമില്ലെങ്കിലും കൂട്ടുകാർ തന്നെ സഹായിക്കുമെന്ന് അവൻ കരുതി. മദ്യപിക്കാൻ ആസക്തി കൂടി വരികയാണ്. അവൻ കൂട്ടുകാരെ പ്രതീക്ഷയോടെ നോക്കി. ആരും അവനെ ശ്രദ്ധിച്ചില്ല. കൂട്ടുകാർ മദ്യം വാങ്ങി നല്കാത്തതും പണം കടം കൊടുക്കാത്തതും മാറ്റിനെ വേദനിപ്പിച്ചു. നിരാശയോടും വേദനയോടും മാറ്റ് വീട്ടിലേക്കു മടങ്ങി. മദ്യപിക്കാതെ വന്ന മകനെ കണ്ട് അമ്മ സന്തോഷിച്ചു. മാറ്റ് പറഞ്ഞു "അമ്മേ ഞാനിന്ന് മദ്യപിച്ചില്ല. ഞാനിനി ഒരിക്കലും മദ്യപിക്കരുതെന്ന് ആശിക്കുന്നു". അമ്മ പറഞ്ഞു, "മകനെ നിന്റെ ആഗ്രഹം നീ ദൈവത്തോട് പറയുക. ഇനി മദ്യപിക്കില്ലെന്ന് ദൈവത്തോട് പ്രതിജ്ഞയെടുക്കുക".

മാറ്റ് നേരെ ഹോളി ക്രോസ് ദൈവാലയത്തിലേക്ക് പോയി. വികാരിയച്ചന്റെ പേര് ഫാ. ക്വീൻ എന്നായിരുന്നു. ആളുകൾ മദ്യപാനം നിർത്തണം എന്ന് തീഷ്ണമായി ആഗ്രഹിച്ചിരുന്ന ഒരു വൈദികനായിരുന്നു അദ്ദേഹം. സ്നേഹത്തോടെ അദ്ദേഹം മാറ്റിനെ സ്വീകരിച്ചു. കണ്ണീരോടെ മാറ്റ് കുമ്പസാരിച്ചു. "മൂന്നു മാസത്തേക്ക് കുടിക്കില്ല എന്ന് മാറ്റ് ഒരു

പ്രതിജ്ഞ എഴുതി അച്ഛനെ ഏല്പിച്ചു". അടുത്തദിവസം സെന്റ് ഫ്രാൻസിസ് പള്ളിയിൽ ദിവ്യബലിയർപ്പിച്ച് വിശുദ്ധ കുർബാന സ്വീകരിച്ചു. സ്നേഹത്തോടെ ഹൃദയത്തിൽ യേശുവിനെ സ്വീകരിച്ചു.

മാറ്റ് ദൈവാലയത്തിലിരുന്ന് ചിന്തിച്ചു. നാളെ മദ്യപിക്കുന്ന കൂട്ടുകാരുടെ അടുത്തേക്ക് പോകണം. സാഹചര്യങ്ങൾ തന്നെ സമ്മർദ്ദത്തിലാക്കും. ജോലി സാഹചര്യങ്ങളും മോശമാണ്. ഞാൻ വീണുപോകുമോ? എന്താണൊരു പോംവഴി. ഉത്തരം അവനെ ദൈവാത്മാവ് ഓർമ്മിപ്പിച്ചു. എല്ലാ ദിവസവും വി. കുർബാനയിൽ പങ്കെടുത്ത് യേശുവിനെ സ്വീകരിക്കുക. തിരുശരീരരക്തങ്ങൾ പാനം ചെയ്ത് ശക്തിയും കൃപയും, പരിശുദ്ധാത്മ നിറവും നേടുക. എന്റെ യേശു എനിക്ക് ബലം തരും അവൻ മനസ്സിൽ ഉറച്ചു.

മാറ്റ് വീണ്ടും ജോലിക്ക് പോവുകയാണ്. പതിവിലും സൗമ്യതയോടെ അവൻ പെരുമാറി. മദ്യത്തെപ്പറ്റി ഒരു വാക്കും പറഞ്ഞില്ല. കൂട്ടുകാർ മദ്യത്തെപ്പറ്റിയും പന്നിയിറച്ചിയെപ്പറ്റിയും പറഞ്ഞത് അവൻ ശ്രദ്ധിച്ചില്ല. ശനിയാഴ്ചയാകട്ടെ എന്ന് കൂട്ടുകാർ ചിന്തിച്ചു. ശനിയാഴ്ച ദിവസം ശമ്പളം കിട്ടി. അവൻ ബാറിലോട്ട് വരുന്നില്ല എന്ന് കണ്ട് കൂട്ടുകാർ അവന്റെ കൈപിടിച്ച് വലിച്ച് ബാറിൽ കയറ്റി. അവൻ ഒരു ഗ്ലാസ്സ് തണുത്ത വെള്ളം കുടിച്ച് കൂട്ടുകാരുടെ കണ്ണുവെട്ടിച്ച് വീട്ടിലേക്ക് മടങ്ങി.

മദ്യപാനം നിർത്തിയെങ്കിലും മാറ്റ് പുകവലി തുടർന്നു. ഈശോയോട് മുട്ടിപ്പായി മാറ്റ് പ്രാർത്ഥിച്ച് പുകവലിയെയും പൂർണ്ണമായി കീഴടക്കി. ആ ദിവസങ്ങളിൽ മാറ്റിനു തോന്നി തന്റെ ജീവിതത്തിൽ ആനന്ദവും സന്തോഷവും ഇല്ല എന്ന്. കൂട്ടുകാർ നന്നായി ആനന്ദിക്കുന്നു. യേശു മാറ്റിനോടു പറഞ്ഞു. "യഥാർത്ഥ ആനന്ദം ഉള്ളിലാണ്. അത് ബാഹ്യമല്ല". മദ്യത്തിൽ നിന്ന് പൂർണ്ണമായി രക്ഷപ്പെടാനും തിന്മയുടെ പ്രലോഭനങ്ങളെ ചെറുക്കാനും ഒരു ലളിതമായ മാർഗം മാറ്റ് കണ്ടുപിടിച്ചു. "മണിക്കൂറുകൾ ദേവാലയത്തിൽ പ്രാർത്ഥനയിലായിരിക്കുക". യേശുവിനെ നോക്കിയിരുന്ന് മാറ്റ് പ്രകാശിതനായി. ഹൃദയം ജ്വലിച്ചു. കൂട്ടുകാർ മാറ്റിനോട് ചോദിച്ചു എങ്ങനെ മദ്യം ഉപേക്ഷിക്കണം? "പ്രാർത്ഥിക്കുക. നിരന്തരം പ്രാർത്ഥിക്കുക". അതായിരുന്നു മാറ്റിന്റെ മറുപടി.

അപ്പൻ രോഗിയായി കിടപ്പിലായി. മാറ്റ് നന്നായി ശുശ്രൂഷിച്ചു. അപ്പനുവേണ്ടി പ്രാർത്ഥിച്ചു. കിട്ടാത്ത സ്നേഹം മാറ്റിന് കിട്ടി. കൊടുക്കാൻ കഴിയാത്ത വാത്സല്യം രോഗക്കിടക്കയിൽ അപ്പൻ നല്കി. വിശുദ്ധ മത്തായിയുടെ സുവിശേഷത്തിലെ മലയിലെ പ്രസംഗം (5, 6, 7 അധ്യായങ്ങൾ) യേശുവിന്റെ പീഢാനുഭവം എന്നിവ നിരന്തരം മാറ്റ് വായിക്കുമായിരുന്നു. വിശുദ്ധരുടെ ജീവചരിത്രങ്ങൾ മാറ്റ് നിരന്തരം വായിച്ചിരുന്നു. വിശുദ്ധ അഗസ്തീനോസിന്റെ 'കുമ്പസാരം' എന്ന പുസ്തകം അദ്ദേഹത്തെ ഏറെ സ്വാധീനിച്ചു. എല്ലായിടത്തും ഉള്ള ദൈവസാന്നിധ്യം തിരിച്ചറിഞ്ഞ മാറ്റ് വിശ്രമവേളകളെല്ലാം പ്രാർത്ഥനയാക്കി മാറ്റി.

നിരന്തരപ്രാർത്ഥനയിലായിരുന്ന മാറ്റ് വളരെ കുറച്ചേ ഭക്ഷിച്ചിരുന്നുള്ളൂ. എങ്കിലും വളരെ പ്രയാസമുള്ള ജോലികൾ നിരന്തരം ചെയ്തിരുന്നു. ദിവസം മൂന്നുതവണ ദേവാലയത്തിൽ പോയി പ്രാർത്ഥിച്ച് അദ്ദേഹം ശക്തിയും കരുത്തും നേടി. ഒരിക്കൽ വിശുദ്ധ കുർബാനവേളയിൽ യേശു മാറ്റിനോടു പറഞ്ഞു. "നിന്റെ കടങ്ങൾ തീർക്കുക". മാറ്റ് പണ്ടുമുതൽ കടംവാങ്ങിയ പണം ഓരോന്നായി കൊടുത്തു തീർത്തു. രാവിലെ 5 മണിക്ക് ദേവാലയത്തിലെത്തും. കുർബാന കഴിഞ്ഞാലും പ്രാർത്ഥന തുടരും. അതായിരുന്നു മാറ്റിന്റെ രീതി. വിവാഹപ്രായമായപ്പോൾ മാറ്റ് കർത്താവിനോട് ആലോചന ചോദിച്ചു. യേശു പറഞ്ഞു "ബ്രഹ്മചര്യം പാലിക്കുക. പ്രാർത്ഥിക്കുക".

ദൈവമാതാവിന്റെ ഒരു ഭക്തനായിരുന്ന മാറ്റ് സ്ത്രീകൾക്കായും തൊഴിലാളികൾക്കായും വാദിക്കുമായിരുന്നു. മാറ്റിന്റെ പ്രാർത്ഥനയിലൂടെ അനേകരെ ദൈവം രോഗസൗഖ്യത്തിലൂടെ അനുഗ്രഹിച്ചു. അദ്ദേഹം പാവങ്ങളെ സഹായിച്ചു. സുവിശേഷവേലക്കായി പണം മാറ്റിവച്ചു. മദ്യപാനികളായ കൂട്ടുകാരെ രക്ഷിക്കുന്നതിനായി നിരന്തരം പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്തു.

ശരീരത്തെ മെരുക്കാൻ മാറ്റ് ഒരു ചങ്ങല ധരിച്ചിരുന്നു. ക്രമേണ മാറ്റ് രോഗിയായി. 1925 ജൂൺ 7–ന് ദേവാലയത്തിലേക്ക് പോകും വഴി മാറ്റ് തല കറങ്ങി വീണ് കർത്താവിൽ നിദ്രപ്രാപിച്ചു.

ദൈവദാസൻ മാറ്റ് റ്റാബോൾട്ട് വന്ദ്യൻ എന്ന പദവിയിൽ നിൽക്കുമ്പോൾ നമ്മെ ഓർമ്മിപ്പിക്കുന്നത് ലൂക്കോസ് ഒന്നാം അധ്യായം 37–ാം വചനമാണ് "ദൈവത്തിന് ഒന്നും അസാധ്യമല്ല". "പറഞ്ഞാൽ ആരും വിശ്വസിക്കാത്ത ഒരു കാര്യം ദൈവം നമ്മുടെ ഇടയിൽ ചെയ്യും" (ഹബക്കൂക്ക് 1:5). നാശത്തിന്റെ അഗാധ ഗർത്തത്തിൽ നിന്ന് വിശുദ്ധിയുടെ ഉന്നതങ്ങളിലേക്ക് നമ്മെ ഉയർത്താൻ യേശുവിന് കഴിയും.

**മാറ്റ് റ്റാബോൾട്ടിന്റെ പ്രാർത്ഥനകൾ**

''ജോലിസ്ഥലത്ത് എന്റെ നാവിനെ സംരക്ഷിക്കണമേ. വീട്ടിൽ കോപിക്കാതെ എന്നെ കാക്കണമേ. ഒറ്റയ്ക്കായിരിക്കുമ്പോൾ എന്റെ ചിന്തകളെ നിയന്ത്രിക്കണമേ".

"ദൈവമെ എന്നിൽ നല്ലതല്ലാത്തതായി നീ കാണുന്ന എന്തും പൂർണ്ണമായി നശിപ്പിക്കണമെ. എനിക്ക് സ്വന്തമായുള്ളതിൽ അധികം ആശ്രയിക്കാതെ ദൈവത്തിൽ ആശ്രയിക്കാൻ എന്നെ പഠിപ്പിക്കണമെ".

"ദൈവമെ എന്റെ നാവിനെ നിയന്ത്രിക്കുന്നതിന് കൃപ തരേണമേ".

വിശുദ്ധ ദൈവമാതാവിനോട്:–

"എന്റെ പരിശുദ്ധ അമ്മേ ഞാൻ മൂന്നു കാര്യങ്ങൾ അമ്മയോട് ചോദിക്കുന്നു. ദൈവാനുഗ്രഹം, ദൈവസാന്നിധ്യം, ദൈവാശീർവാദം എന്നിവ അമ്മേ തിരുക്കുമാരനിൽ നിന്ന് വാങ്ങിത്തരേണമേ.




അമേരിക്കയിലെ ന്യൂയോർക്ക് ആർച്ച്ബിഷപ്പ്

## അത്യുന്നത കർദ്ദിനാൾ തിമോത്തി ഡോളൻ തിരുമേനി

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ സന്ദർശനം നടത്തുന്നു

## ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ

ഓർമ്മപ്പെരുന്നാളിൽ മുഖ്യാതിഥിയായി സംബന്ധിക്കുന്നു

അമേരിക്കൻ ഐക്യനാടുകളിലെ കത്തോലിക്കാ മെത്രാൻസംഘത്തിന്റെ പ്രസിഡന്റായിരുന്നു. ഇപ്പോൾ റോമിലെ പൗരസ്ത്യ തിരുസംഘത്തിലെയും, വിദ്യാഭ്യാസത്തിനു വേണ്ടിയുള്ള തിരുസംഘത്തിലെയും, സാമൂഹിക സമ്പർക്ക മാധ്യമങ്ങൾക്ക് വേണ്ടിയുള്ള പൊന്തിഫിക്കൻ കൗൺസിലിലെയും, നവ സുവിശേഷവൽക്കരണത്തിനുള്ള പൊന്തിഫിക്കൻ കൗൺസിലിലെയും അംഗമാണ്.

അത്യുന്നത കർദ്ദിനാൾ തിമോത്തി ഡോളൻ തിരുമേനിക്ക്
തിരുവനന്തപുരം മേജർ അതിരൂപതയിലേക്ക്

## സ്വാഗതം

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-06-2016 Posting Date 28, 29 June 2016

**Christavakahalam Monthly July 2016**
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com